# വചനിമാസിക.


| വാല്യം ൩ | 1924 മാൎച്ച്. I099 മീനം. | ലക്കം ൩ |
| --- | --- | --- |


## പ്രാൎത്ഥനാജീവിതത്തിൽ ആളാംപ്രതിയുള്ള തോൽവി

ഒരാളിന്റെ അനുഭവത്തിൽ പ്രാൎത്ഥനയ്ക്കുള്ള ഫലം കുറവായി കാണുമ്പോൾ അതിന്റെ യഥാൎത്ഥകാരണം കണ്ടുപിടിക്കുന്നതിനു പകരം പ്രാൎത്ഥനപൊതുവെ പ്രയോജനരഹിതമാണെന്നു് അയാൾ വിധിച്ചുകളഞ്ഞുഎന്നുവരാം. ഈവിധം അബദ്ധമായ അഭിപ്രായത്തെ സ്വീകരിപ്പാൻ ഇടയാകുന്നതിനു മുൻപുവേറൊരുകാൎയ്യം ആലോചിപ്പാനുണ്ടു്.

അനേകമാളുകളുടെ ജീവിതത്തിൽ പ്രാൎത്ഥന ഫലസിദ്ധിയുള്ളതായി കണ്ടിട്ടുള്ളതുകൊണ്ടുതന്റെസ്വന്ത ജീവിതത്തിൽ കണ്ടിട്ടുള്ള ഫലക്കുറവു് ഗണ്യമാണൊ? സ്വന്തജീവിതത്തിൽ പ്രാൎത്ഥനയ്ക്കു ഫലംകുറവായിരിക്കുന്നതിന്റെ യഥാൎത്ഥകാരണമെന്താണു്?

സങ്കീൎത്തനകൎത്താവു് ഈ വിധത്തിൽ പൎയ്യാലോചിച്ചു. –സങ്കീ: ൨൨–൧–൨–"എന്റെ ദൈവമേ, എന്റെ ദൈവമേ നീ എന്നെ കൈവിട്ടതെന്തു? എന്നെ രക്ഷിക്കാതെയും എന്റെ ഞരക്കത്തിന്റെ വാക്കുകൾ കേൾക്കാതെയും അകന്നു നില്ക്കുന്നതെന്തു്?

൨. എന്റെ ദൈവമേ ഞാൻ പകൽസമയത്തു് വിളിക്കുന്നു എങ്കിലും നീ ഉത്തരമരുളുന്നില്ല.

൩. ഇസ്രായേലിന്റെ സ്തുതികളിന്മേൽ വസിക്കുന്നവനെ നീ പരിശുദ്ധനാകുന്നുവെല്ലോ?

൪. ഞങ്ങളുടെ പിതാക്കന്മാർ നിങ്കൽ ആശ്രയിച്ചു. അവർ ആശ്രയിക്കയും നീ അവരെ വിടുവിക്കയും ചെയ്തു.

൫. അവർ നിന്നോടു നിലവിളിച്ചു രക്ഷപ്രാപിച്ചു. അവർ നിങ്കൽ ആശ്രയിച്ചു; ലജ്ജിച്ചുപോയതുമില്ല"

പ്രാർത്ഥനസംബന്ധിച്ചു സങ്കീർത്തനക്കാരനു മൂന്നു പ്രയാസങ്ങൾ ഉണ്ടായിരുന്നതായി മേൽഎഴുതിയ വാക്യങ്ങളിൽ കാണുന്നു. (൧ ദൈവത്തെ സാക്ഷാൽക്കരിക്കുന്നതിന് അദ്ദേഹത്തിനു പ്രയാസമുണ്ടായി. "എന്റെദൈവമേ! എന്റെ ദൈവമേ!നീ എന്നെ കൈവിട്ടതെന്തു്?" [൨] അദ്ദേഹം പ്രാർത്ഥിച്ചിട്ട് അദ്ദേഹത്തിന്റെ പ്രയാസങ്ങൾക്ക് നിവൃത്തിയുണ്ടായില്ലാ. "എന്നെ രക്ഷിക്കാതെയും എന്റെ ഞരക്കത്തിന്റെ വാക്കുകേൾക്കാതെയും അകന്നുനില്ക്കുന്നതെന്തു്?"

൩. രാപകൽ ഒരുപോലെ നിർബന്ധമായി പ്രാർത്ഥിച്ചിട്ടും യാതൊരു ഫലവുമുണ്ടാകുന്നില്ല. "എന്റെ ദൈവമേ ഞാൻ പകൽ സമയത്തുവിളിക്കുന്നു. എങ്കിലും നീ ഉത്തരമരുളുന്നില്ല. രാത്രികാലത്തും ഞാൻ വിളിക്കുന്നു. എനിക്കു് ഒട്ടും മൌനതയില്ല"

ദൃഢപ്രതിജ്ഞയോടുകൂടി രാപകൽ പ്രാർത്ഥിച്ചിട്ടും ഫലസിദ്ധിയുണ്ടാകുന്നില്ലെന്ന് കണ്ടപ്പോൾ സങ്കീർത്തനകർത്താവ് പ്രാർത്ഥനാജീവിതത്തെ ഉപേക്ഷിക്കുന്നില്ല. അദ്ദേഹം ചിന്തിക്കുന്നു. സ്വന്തഅനുഭവത്തിൽ പ്രാർത്ഥന ഫലപ്രദമായി കാണാത്തതിന്റെ കാര്യമെന്തു്? എല്ലാകാലത്തും എല്ലാ മനുഷ്യരുടേയും അനുഭവം ഇതുതന്നെയാണോ? ലോകചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണോ താൻ പ്രാർത്ഥിക്കുന്നതു്. മററുള്ളവരുടെ അനുഭവം എന്താണ്. ഇങ്ങനെ ചിന്തിച്ചപ്പോൾ അദ്ദേഹത്തിന് സമാധാനം തോന്നി. "ഇസ്രായേലിന്റെ സ്തുതികളിന്മേൽ വസിക്കുന്നവനെ! നീ പരിശുദ്ധനാകുന്നുവല്ലോ. ഞങ്ങളുടെ പിതാക്കന്മാർ നിങ്കൽ ആശ്രയിച്ചു അവർ ആശ്രയിക്കയും നീ അവരെവിടുവിക്കയും ചെയ്തു." പ്രാർത്ഥന ശക്തിയുള്ളതാണെന്നും ഫലസിദ്ധിയുള്ളതാണെന്നും പൂർവ്വപിതാക്കളുടെ നിരന്തരമായ അനുഭവംകൊണ്ടു തെളിഞ്ഞിരുന്നു എന്നും അദ്ദേഹം ഓക്കുന്നു. അല്പനാൾ താൻ പ്രാർത്ഥിച്ചിട്ടു ഫലമുണ്ടാകാതിരുന്നതുകൊണ്ടുമാത്രം പ്രാർത്ഥനഫലസിദ്ധിയുള്ളതല്ലെന്നു് വിധിക്കുന്നതായാൽ അതു കേവലം അബദ്ധമായിരിക്കുമെന്നും വിശുദ്ധ പിതാക്കന്മാരുടെ അനുഭവം കൊണ്ടു ത

ന്റെ വിധി അടിസ്ഥാനരഹിതമാണെന്നു അദ്ദേഹത്തിന്നു ബോധ്യപ്പെട്ടു. പ്രാൎത്ഥനയ്ക്കു ഫലമുണ്ടാകാതിരിക്കുന്നതു പ്രാൎത്ഥിക്കുന്ന ആളിന്റെ തെറ്റുകൊണ്ടാണെന്നു ദൈവത്തിന്റേയോ പ്രാൎത്ഥനയുടെയോ കുറവുകൊണ്ടല്ലെന്നും അദ്ദേഹത്തിന്നു മനസ്സിലായി. പ്രാൎത്ഥനയുടെ ആന്തരവും രീതിയും ഭേദപ്പെടുത്തേണ്ടതാണെന്നും ഇവയെ ഭേദപ്പെടുത്തി ശരിയാംവണ്ണം പ്രാൎത്ഥിക്കുന്നതായാൽ ഫലസിദ്ധിയുണ്ടാകുമെന്നും മനസ്സിലാക്കി, ശരിയാംവണ്ണം പ്രാൎത്ഥിപ്പാനായിത്തുടങ്ങി. അതിന്റെ ഫലം ൨൨-ാം വാക്യത്തിൽ പ്രസ്താവിക്കുന്നു. "ഞാൻ നിന്റെ നാമത്തെ എന്റെ സഹോദരന്മാരോടു കീൎത്തിക്കും; സഭാമദ്ധ്യേ ഞാൻ നിന്നെ സ്തുതിക്കും" (സങ്കീ: ൨൨-൨൨) കൎത്താവേ! ഈ സങ്കീൎത്തനകൎത്താവിന്നു നീ ബോദ്ധ്യപ്പെടുത്തിക്കൊടുത്തതുപോലെ എനിക്കും പ്രാൎത്ഥനയുടെ ഫലസിദ്ധിയെപ്പററി ബോദ്ധ്യം തരേണമേ. പ്രാൎത്ഥനാജീവിതത്തിൽ ഇദ്ദേഹത്തിന്നുണ്ടായ വിജയം എനിക്കും തരേണമേ. ഞങ്ങളുടെ പിതാക്കന്മാരെ തങ്ങളുടെ തീൎത്ഥയാത്രയിൽ നീ വഴിനടത്തി. നിന്റെ കൃപയിൽ അവർ ആശ്രയിച്ചു. അവരുടെ സന്തതികളായ ഞങ്ങൾക്കു പകൽ സമയം നീ മേഘത്തൂണും രാത്രിസമയം അഗ്നിത്തൂണും വഴിയായി സംരക്ഷണം ചെയ്തുതരണമേ. ഞങ്ങളുടെ പലതരങ്ങളായ പരീക്ഷകളിൽ നീ എപ്പോഴും ഞങ്ങൾക്കു സമീപസ്ഥനായിരിക്കേണമേ. ഞങ്ങളുടെ ദുഃഖകാലത്തു മൂൎഛിച്ചുവീഴുന്ന ഞങ്ങളുടെ ആത്മാക്കളെ നീ ആശ്വസിപ്പിക്കേണമേ. ഞങ്ങൾക്കു സുഖവും ഐശ്വൎയ്യവുമുള്ളപ്പോൾ ഞങ്ങളെ ആത്മപ്രശംസയിൽ നിന്നു രക്ഷിക്കയും വിനയബുദ്ധിയുള്ളവരായി തിരുമുമ്പിൽ കാത്തുകൊള്ളുകയും ചെയ്യേണമേ. കൎത്താവേ വിശുദ്ധപിതാക്കന്മാർ നിന്നിൽ ആശ്രയിച്ചു. അവർ നിന്റെ പ്രകാശത്തെ കണ്ടു. അവൎക്കുണ്ടായിരുന്ന വിശ്വാസം ഞങ്ങൾക്കും തരേണമേ. ഞങ്ങളുടെ മനോനയനങ്ങളെ അവരുടേതുപോലെ നീ പ്രകാശിപ്പിക്കേണമേ. ഞങ്ങളുടെ യോഗ്യതനിമിത്തമല്ലെങ്കിലും നിന്റെ കരുണനിമിത്തം ഞങ്ങളുടെ പ്രാൎത്ഥനകളെ കേൾക്കേണമേ. യാതൊരു കാരണവശാലും പ്രാൎത്ഥനാജീവിതത്തെ ഉപേക്ഷിക്കുന്നതിന്നോ നിന്റെ സ്നേഹത്തെ മറക്കുന്നതിന്നോ ഞങ്ങൾക്കിടയാകരുതേ.

# പുത്തൻ തീ

കർത്താവേശുമശിഹായുടെ കബർ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ദേവാലയത്തിൽ വച്ചു ആണ്ടുതോറും ഉയിർത്തെഴുന്നേൽപ്പു സംബന്ധിച്ചു പുതുതായി ഒരു തി കത്തിക്കയും അതു് സർവ്വ ക്രിസ്ത്യാനികൾക്കുമായി പ്രചരിപ്പിക്കയും ചെയ്യുന്നു. ഈ തീയിക്കു് "പുത്തൻതീ" എന്നു പറയുന്നു. യെവനായ [ഗ്രീക്കു്] സഭയിലെ പാത്രിയർക്കീസാണു് വിശുദ്ധ കബർ മുറിയിൽ ഈ തീ കത്തിക്കുന്നതു് അർമ്മനായ, ഈജിപ്തായ (coptic), സുറിയാനി ആദിയായ സകല പൗർവ്വിക സഭകളിലെ മേല്പട്ടക്കാർ ഈ തീ, വിശുദ്ധ കബറിങ്കൽ നിന്നു വാങ്ങി തങ്ങളുടെ ദേവാലയങ്ങളിൽ കത്തിക്കുന്നു. ഈ തീ അത്ഭുതകരമായി ഉത്ഭവിക്കുന്നതാണെന്നും മനുഷ്യരുടെ ദേഹത്തുവച്ചാൽ പൊള്ളുകയില്ലെന്നും മീശയ്ക്കുവച്ചാൽ രോമം കരികയില്ലെന്നും മററും ഉള്ള വിശ്വാസം ചിലയാളുകൾ ഈ നാട്ടിൽ പ്രചരിപ്പിച്ചിട്ടുള്ളതു കേവലം അസത്യവും അടിസ്ഥാനരഹിതവും ആകുന്നു. എന്നാൽ ഈ "പുത്തൻതീ" സംബന്ധിച്ചു രസാവഹങ്ങളായ പല സംഗതികൾ അറിയേണ്ടതായിട്ടുണ്ടു്.

"പുത്തൻതീ" ഇറങ്ങുന്നതിനുള്ള ശുശ്രൂഷ താഴെകാണുന്നപ്രകാരമാകുന്നു. വിശുദ്ധ കബർ ഇരിക്കുന്ന ദേവാലയത്തിന്റെ മദ്ധ്യസ്ഥാനത്തു "ഖാ ആബാ" (ചതുരാകൃതിയിലുള്ള വീടു്) എന്നു പറഞ്ഞുവരുന്ന ഒരു സ്ഥലമുണ്ടു്. പഴയ യറുശലേം ദേവാലയത്തിൽ "മഹാ ശുദ്ധസ്ഥലം" ഏതാകൃതിയിൽ പണിയിക്കപ്പെട്ടിരുന്നുവോ ആ വിധത്തിൽതന്നെ ഇതും പണിയിക്കപ്പെട്ടിരിക്കുന്നു. "പുത്തൻതീ" ഇറങ്ങുന്നതിനുള്ള ശുശ്രൂഷയ്ക്കു മുമ്പായി സകല വിളക്കുകളും കെടുത്തിക്കളയുന്നു. ദേവാലയം മുഴുവനും ഇരുട്ടായിരിക്കുന്ന സമയത്തു യെവനായ (orthodox) പാത്രിയർക്കീസു് വിശുദ്ധ കബർ (holy sepulchre)ദേവാലയത്തിൽ അതിവിശുദ്ധ സ്ഥലത്തേക്കു കടക്കുന്നു. ക്രിസ്തു യേശുവിന്റെ പുനരുജ്ജീവനശക്തിയെ കാണിക്കുന്ന "പുത്തൻ തീ" സമ്പാദിക്കുന്നതിനും അതിനെ ലോകത്തിന്നു പ്രദാനം ചെയ്യുന്നതിനുമാണു് അദ്ദേഹം അകത്തേക്കു പോകുന്നതു്. ഈ സമയം സകല വിളക്കുകളും കെടുത്തിയിരിക്കുകയാണു്. പുതിയ തീ കത്തിച്ചിട്ടുള്ള ഒരു "പന്തം അദ്ദേഹം പുറത്തേക്കു നീട്ടുന്നു. വിശ്വാസികൾ ഈ പുതിയ തീയിൽനിന്നു അവരവരുടെ മെഴുകുതിരികൾ കത്തിക്കുന്നു. അല്പസമയത്തിനുള്ളിൽ ദേവാലയം മുഴുവനും കത്തിച്ച വിളക്കുകളാലും മെഴുകു തിരികളാലും ശോഭിക്കുന്നു. ഉടൻതന്നെ കുറെ ആ

ളുകൾ കത്തിച്ചു മെഴുകുതിരികളോടുകൂടി ബേത്ലഹേമിലേക്കു ഓടിപ്പോകുന്നു. തന്റെ കയ്യിലുള്ള വിളക്കു കെട്ടുത്താതെ ബേത്ലഹേമിൽ ഇദംപ്രഥമമായി ചെന്നെത്തുവാനും ക്രിസ്തുയേശുവിനെ പ്രസവിച്ചു ആ കല്ലുടാവിൽ കടന്നു വിളക്കു കത്തിക്കുന്നതിനും അനുവാദമുണ്ട്. അവിടെയും വിശുദ്ധ കബറിങ്കലേപോലെ ഒരു "ദീപാവലി" ഉണ്ടാകുന്നു. മനുഷ്യവർഗ്ഗത്തിന്റെ പാപത്തെ തന്റെമേൽ വഹിച്ചു മനുഷ്യരുടെ രക്ഷയ്ക്കുവേണ്ടി കുരിശിന്മേൽ മരിച്ചു യേശു, മരണത്തേയും മരണത്തിന്നു ഹേതുവായ പാപത്തേയും ജയിച്ചുകൊണ്ടു മരണാനന്തരം ഉയർത്തെഴുന്നേറ്റു. ഈ പുനരുജ്ജീവനം നിമിത്തം സർവ്വ മനുഷ്യർക്കും ദൈവത്തിന്റെ പ്രകാശം പൂർവ്വാധികം തെളിവായി ഉദിച്ചു. ലോകമെല്ലാം പുതുതായ സ്വർഗ്ഗീയ പ്രകാശത്തെ കാണ്മാനും അതിൽ പുണ്യപ്പെടാനും സന്തോഷിപ്പാനും ഇടയായിരിക്കുന്നു. ക്രിസ്തുയേശുവിൽ വിശ്വസിക്കയും ആശ്രയിക്കയും ചെയ്യുന്നവർക്ക് മാത്രമേ ഈ പ്രകാശം ഉദിക്കുകയുള്ളൂ. ഈ സത്യം പ്രസ്ഥാവിപ്പാനാണ് യരൂശലേമിൽ "പുതിയ ദീപാവലി"—പുത്തൻതി—കത്തിക്കുന്നതു്.

ക്രിസ്തുമതം ലോകത്തിൽ സ്ഥാപിക്കപ്പെട്ടുന്നതിനു മുമ്പും "പുത്തൻ തീ"യും "ദീപാവലി"യും പലജനസമുദായങ്ങളിലും നടപ്പുണ്ടായിരുന്നു. പൂർവ്വികഗ്രേക്കന്മാരുടെഇടയിൽ ഇതുപോലെ ഒരു ആചാരമുണ്ടായിരുന്നു. അതു സംബന്ധമായി ഒരു ഐതിഹ്യമുണ്ട്. ദാനാവൂസ് എന്ന രാജാവിനു (ഈ പേരിന്റെ ധാതു "ദായിസ്" ആണ്. അതിന്റെ അർത്ഥം "പന്തം, ദീപയഷ്ടി" എന്നാകുന്നു) അമ്പതു പെൺമക്കളുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മകളുടെ ഭർത്താവു അദ്ദേഹത്തെ കൊല്ലുമെന്നു് ഒരു ദീർഘദശനമുണ്ടായി. അതിനാൽ അദ്ദേഹം പെൺമക്കളെ ഒരേദിവസം തന്നെ വേളികഴിപ്പിക്കയും സ്വഭർത്താക്കന്മാരെ ആ രാത്രിയിൽ കൊല്ലണമെന്ന് അമ്പതു മക്കളെയും ശട്ടംകെട്ടുകയും ചെയ്തു. നാല്പത്തിഒമ്പതുപേരും അങ്ങിനെ ചെയ്തു. ഒരു സ്ത്രീമാത്രം സ്വഭർത്താവിനോട് അനുകമ്പതോന്നി അയാളെ കൊന്നില്ല. അയാൾ സ്വരാജ്യം വിട്ടു ലൂക്കിയായിലേക്കു ഓടിപ്പോയി. താൻ രക്ഷപ്രാപിച്ചിരിക്കുന്നു എന്നു കാണിപ്പാനായി ഒരു പന്തം കൊളുത്തിക്കാണിച്ചു. ഇതിന്റെ സ്മാരകമായി ആർഗൊസ് പട്ടണവാസികൾ ആണ്ടിൽ ഒരു ദിവസം പട്ടണത്തിൽ മുഴുവനായി തീകെടുത്തുകയും യുവാക്കന്മാർ ലൂക്കിയായിൽ നിന്നു പന്തം കൊളുത്തിക്കൊണ്ടു അന്യോന്യം മത്സരിച്ചു തീകെടാതെ ആർഗൊസിലേക്കു ഓട്ടുകയും ചെയ്തുവന്നു

ആദ്യം ആൾഗൊസിൽ എത്തുന്നവൻെറ "പന്ത"ത്തിൽ നിന്നും ലഭിക്കുന്ന തീയാണ് പട്ടണത്തിൽ അന്നുമുതൽ കത്തിക്കുന്നതു.

പുരാതന ഗ്രീസിലെ പട്ട ...ളായ ലെമ്ന്നോസിലും, ആതെൻസിലും "പുത്തൻതീ" സംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ ഉണ്ടായിരുന്നു.

പുരാതനറോമിലും സംവത്സരാവസാനത്തിൽ "വിശുദ്ധ അഗ്നി"യെ കെടുത്തുകയും മാൎച്ച്മാസം ൧-ാം തിയതി (വത്സരാരംഭദിവസത്തിൽ) പുരോഹിതനായ രാജാവ് "പുത്തൻ തീ" ആഘോഷപൂൎവ്വം കത്തിക്കയുംചെയ്തു വന്നിരുന്നു. ഈ "പുത്തൻ തീ"യിലായിരുന്നു പുതിയഅപ്പം ചുട്ടുവന്നതു്. ഭൂമിഏറ്റവും ഫലവത്തരമായിതീരുവാൻ തക്കകൎമ്മങ്ങൾ ഇതുസംബന്ധിച്ചു നടത്തിവന്നു.

വിശുദ്ധ വേദത്തിലും ജാതികളുടെ "പുത്തൻ തീ"യെ സംബന്ധിച്ചു പറഞ്ഞു കാണുന്നു. ക്രിസ്തുവിനു ൬൦൦ വർഷം മുമ്പ് ജീവിച്ചിരുന്ന യറമിയാ ദീർഘദൎശിയുടെ കാലത്തു "ഭൂമിയെ ഫലപുഷ്ടിയുള്ള താക്കി തീൎക്കാനുള്ള" ഒരുകൎമ്മം നടത്തിവരുന്നതിനെ യറമിയായുടെ പുസ്തകത്തിൽ വിവരിച്ചുകാണുന്നു:— "യഹൂദാപ്പട്ടണങ്ങളിലും യേറുശലേമിൻെറ വീഥികളിലും അവർചെയ്യുന്നതു നീ കാണുന്നില്ലയൊ? എനിക്കുകോപം വരത്തക്കവണ്ണം അവർആകാശ രാജ്ഞിക്കു അപ്പം ചുടേണ്ടതിന്നും അന്യദേവന്മാൎക്കു പാനീയബലി പകരേണ്ടതിന്നും മക്കൾവിറകു പെറുക്കുകയും അപ്പന്മാർ തീകത്തിക്കയും സ്ത്രീകൾമാവുകുഴയ്ക്കുകയും ചെയ്യുന്നു. എന്നാൽ അവർ എന്നെയൊ മുഷിപ്പിക്കുന്നതു? സ്വന്തലജ്ജക്കായിട്ടു തങ്ങളെ തന്നെയല്ലയോ? എന്നു യഹോവായുടെ അരുളപ്പാടു്" [യറമിയ, ൭: ൧൮—൧൯:)

ഈ കൎമ്മത്തെ സവിസ്തരം പിന്നെയും വിവരിച്ചിരിക്കുന്നതായി കാണുന്നു, (യറമിയ ൪൪: ൧൫—൨൮.)

ക്രിസ്തീയ സഭയുടെ ആരംഭകാലത്തു അറബികളുടെ ഇടയിൽ "പുത്തൻരീ" സംബന്ധിച്ചു ഒരു കൎമ്മം നടപ്പുണ്ടായിരുന്നു. പെത്രാ എന്ന വിശുദ്ധഗുഹയിൽ "കാ–ആബൂ" എന്ന ദേവിക്കു ഒരു പുത്രൻ ജനിച്ചു പുരോഹിതൻ ഏകാകിയായി ഗുഹയിൽ പ്രവേശിച്ചു ഒരു "കത്തിച്ച പന്ത"ത്തോടുകൂടി പുറത്തേക്കുവന്നു. അപ്പോൾ പുറത്തു കാത്തുനില്ക്കുന്ന ആരാധകന്മാർ "കന്യക ഗർഭം ധരിച്ചു പ്രകാശത്തെ പ്രസവിച്ചു" എന്നു വിളിച്ചുപറഞ്ഞു. ഈ ഉത്സവത്തിന്നു "വെളിച്ചവളൎച്ച" (Light-Increase) എന്നു പറഞ്ഞുവന്നു. "ക്യംതാ" പള്ളിയിൽ നടക്കുന്നപോലെ ഒരു കൎമ്മം മഹമ്മദീയരുടെ പ്രധാനസ്ഥലമായ മക്കത്തും (Mecca)

നടക്കുന്നുണ്ട്. യഹൂദമതത്തിലും ഇങ്ങനെ ഒരു "പുത്തൻതീ" ഏർപ്പാടുണ്ടായിരുന്നു. പാപപരിഹാരദിവസത്തിൽ Day of Atonement പ്രധാനാചാര്യൻ ഏകാകിയായി മഹാ പരിശുദ്ധസ്ഥലത്തു പ്രവേശിക്കുന്നു. (ലേവ്യ ൧൬ ാം അദ്ധ്യായം) പിന്നീട് ഒരു കാലത്തു രാജാവു "വിശുദ്ധതീ"യോടുകൂടി ധൂപം കാട്ടുവാൻ ശ്രമിച്ചു. അതു കുററകരമായിരുന്നു. [൨ ദിനവൃത്താന്തം ൨൬ ൧൯] "വിശുദ്ധതീ"യോടുകൂടി ധൂപം അനച്ചതിനാൽ കോറഹ മുതലായവർ മരിച്ച അവസരത്തിൽ ജനമെല്ലാം നശിക്കാതിരിക്കേണ്ടതിനു ജീവനുള്ളവരുടെയും മരിച്ചവരുടെയും മദ്ധ്യേ അതൃത്തിയായി നിന്നു അഹറോൻ അനച്ച "വിശുദ്ധതീ"യായിരുന്നു. [സംഖ്യ ൧൬: ൪൮] പുരാതന കാലത്തു പേർഷ്യയിലും ഡാമറാലാൻഡിലും (Damaraland) ആണ്ടുതോറും പുത്തൻതീയുണ്ടാക്കാനായി തീ കെടുത്തുക പതിവില്ല. രാജാവു മരിക്കുമ്പോൾ മാത്രമേയുള്ളു. പൌരസ്ത്യസഭയിലും ദുഃഖവെള്ളിയാഴ്ചയാണ് തീ കെടുത്തുന്നതു്. ഒരേ സമയം തീകെടുത്തുകയും "പുത്തൻതീ" സമ്പാദിക്കയും ചെയ്യുന്ന നടപടി പല ജാതികളിലും പുരാതന കാലം മുതൽ നടപ്പുള്ളതാണെന്നു മേൽ എഴുതിയതുകൊണ്ടു തെളിഞ്ഞുവല്ലൊ. പൌരസ്ത്യ ക്രിസ്ത്യാനികൾ യരുശലേമിൽ കർത്താവിൻെറ കബർ ഇരുന്ന പള്ളിയിൽ "പുത്തൻതീ" കത്തിക്കുന്നതിൻെറ ആത്മീയാർത്ഥം എന്താണ്? കന്യകയുടെ പുത്രൻ മുഖാന്തരം ലോകത്തിൽ വെളിച്ചം വന്നിരിക്കുന്നു. ആണ്ടുതോറും "ഉയിർത്തെഴുന്നേല്പ്" നിമിത്തം ഈ പ്രകാശം സർവ്വലോകത്തിലേക്കും വ്യാപിച്ചുവിളങ്ങുന്നു. "ദൈവമായ കർത്താവു അവരുടെമേൽ പ്രകാശിക്കുന്നതുകൊണ്ടു വിളക്കിൻെറ വെളിച്ചമോ സൂര്യൻെറ വെളിച്ചമോ അവർക്കാവശ്യമില്ല. അവർ എന്നെന്നേക്കും രാജാക്കന്മാരായിരിക്കും" [വെളിപ്പാട ൨൨:൫) ക്രിസ്തുയേശു നമ്മുടെ ഹൃദയത്തിൽ "പുത്തൻതീ"യായി എന്നും ശോഭിക്കട്ടെ.

---

## മാർ അപ്രേമിൻെറ ഒരു പാട്ട്

(ദിവ്യശ്രീ ററി. വി. ജോൺ ശെമ്മാശ്ശൻ എം. എ.)

(അഞ്ചാമത്തെനൂബദേനിൽ നാം ഓർക്കുന്ന മാർ അപ്രേം, മെസോപ്പോത്തോമിയായിൽ എഡെസ്സാ (ഉറഹാ, ഉർഫാ) എന്ന നഗരത്തിൽ നാലാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു പ്രസിദ്ധ

മല്പാനും, ജിവിതം മുഴുവൻ ശെമ്മാശ്ശസ്ഥാനത്തിൽ കഴിച്ചുകൂട്ടിയിട്ടുള്ള ഒരു സിദ്ധനുമാകുന്നു. അദ്ദേഹം സുറിയാനിയിൽ എഴുതിയിട്ടുള്ള ഒരു പാട്ടിൻെറ തർജ്ജിമയാണ് താഴെ ചേൎക്കുന്നതു്.)

## സാത്താനും മരണവും.

൧. മനുഷ്യരുടെ ഇടയിൽ ശക്തിയേറിയതു് ആരാണെന്നു സാത്താനും മരണവും തമ്മിൽ വിവാദിക്കുന്നതു് ഞാൻ കേട്ടു.

പ്രതിവാക്യം:-തിന്മപെട്ടവനും മരണവുമാകുന്ന നശിപ്പിക്കുന്ന രഹസ്യ ഓനായക്കളിൽ നിന്നു തൻെറ ആട്ടിൻക്കൂട്ടത്തെ രക്ഷിച്ചവനും, എല്ലാ മനുഷ്യരുടെയും ഇടയനായവൻെറ പുത്രനുമായ നിനക്കു് എന്നന്നേക്കും മഹത്വം;

൨. താൻ എല്ലാവരെയും കീഴടക്കുന്നു എന്നു്, മരണം തൻെറ ശക്തിയെ കാണിച്ചു; താൻ എല്ലാവരെയും പാപത്തിൽ വീഴിക്കുന്നു എന്നു, സാത്താൻ തൻെറ കൗശലത്തെ കാണിച്ചു.

൩. മരണം:—തിന്മപെട്ടവനെ, നിന്നെ, അങ്ങിനെ മനസ്സ് വെയ്ക്കുന്നവനല്ലാതെ ആരും, സ്വീകരിക്കുന്നില്ല. മനസ്സുള്ളവനും മനസ്സില്ലാത്തവനും എല്ലാവനും എൻെറ അടുക്കൽ വരുന്നു.

൪. സാത്താൻ:—മരണമേ!നിൻേറതു ശക്തിയുടെ അടിമത്തനമാകുന്നു, എൻേറതോ, അതിസൂക്ഷ്മങ്ങളായ കണികളും കടുക്കകളുമാകുന്നു.

൫. മ. തിന്മപെട്ടവനേ കേൾക്ക ! സൂക്ഷ്മതയുള്ളവനു് നിൻെറ നുകത്തെ തകൎക്കാം. എന്നാൽ എൻെറ നുകത്തിൽനിന്നു രക്ഷപ്പെടാകുന്നവൻ ഒരുത്തനുമില്ല.

൬. സാ. ;മരണമേ! നീ രോഗിയുടെമേൽ നിൻെറ ശക്തിയെ ചെലുത്തുന്നു. എന്നാലോ ഞാൻ ദൃഢഗാത്രന്മാരുടെ മേൽ എൻെറ ശക്തിയെ അധികരിക്കുന്നു.

൭. മ:—അവനെ വെറുക്കുന്ന ഒരുത്തൻെറമേലും തിന്മപെട്ടവൻ ജയിക്കുന്നില്ല. എന്നാലോ എന്നെ ശപിച്ചിട്ടുള്ളവനും എന്നെ ശപിക്കുന്നവനും എല്ലാം എൻെറ കൈകളിൽ വന്നു വീഴുന്നു.

൮. സാ:—മരണമേ നിനക്കു ദൈവത്തിൽ നിന്നു നിൻെറ ശക്തി ലഭിച്ചു. ഞാനോ മനുഷ്യരെ പാപത്തിലേക്കു വഴി നടത്തുമ്പോൾ ഒരുത്തനാലും സാഹായിക്കപ്പെടുന്നില്ല.

൯. മ:—തിന്മപെട്ടവനേ! നീ ബലഹീനനേപ്പോലെ പ്രവൎത്തിക്കുന്നു. ഞാനോ രാജാവിനെപ്പോലെ എൻെറ അധികരത്തെ ചെലുത്തുന്നു.

൧൦, സാ: മരണമേ! ഞാൻ എത്രവലിയവനാണെന്നു അറിവാൻ പ്രാപ്തിയില്ലാത്ത ഭോഷനാകുന്നു നീ. അവനവനിലുള്ള സ്വാതന്ത്ര്യബുദ്ധിയാകുന്ന രാജശക്തിയെ ജയിപ്പാൻ കഴിയുന്നവനാകുന്നു ഞാൻ.

൧൧. മ: അധൎമ്മി! നീ മോഷ്ടാവിനെപ്പോലെ ചുററിനടക്കുന്നു. ഞാനോ സിംഹത്തെപ്പോലെ നശിപ്പിക്കുന്നു. ഭയപ്പെടുന്നതുമില്ല.

൧൨. സാ: മരണമേ! നിന്നെ ആരും സേവിക്കയോ ആരാധിക്കയോ ചെയ്യുന്നില്ല. എനിക്കാകട്ടെ രാജാക്കന്മാർ പോലും ദൈവത്തിനെന്നപോലെ പൂജനല്കുന്നുണ്ടു.

൧൩. മ: പലയാളുകളും, മരണമാകുന്ന എന്നെ, ദയാലുവായ ഒരു അധികാരിയെ എന്നവണ്ണം വിളിക്കുന്നുണ്ടു്. അധൎമ്മി! നിന്നെ ആരും വിളിച്ചിട്ടില്ല, വിളിക്കുന്നതുമില്ല.

൧൪. സാ: ആഹാ! മരണമേ, പലയാളുകളും പല സമ്പ്രദായത്തിൽ എന്നെ വിളിക്കുകയും എനിക്കു, കാഴ്ചഅൎപ്പിക്കയും ചെയ്യുന്നുണ്ടെന്നുള്ളതു നീ സൂക്ഷിച്ചിട്ടില്ലയോ?

൧൫. മ: സാത്താനെ നിൻെറ പേരു വെറുക്കത്തക്കതാകുന്നു. അതിനെമായിച്ചുകളയാനും നിവൃത്തിയില്ലാ. എല്ലാവനും നിന്നെ ശപിക്കുന്നു. നിൻെറ അപമാനത്തെ മറച്ചുവെച്ചുകൊൾക.

൧൬. സാ: മരണമേ! നിൻെറ ചെവി ബധിരമായിപ്പോയോ? എല്ലാമനുഷ്യരും നിനക്കു വിരോധമായി ഞരങ്ങുന്നതിനെ നീ കേൾക്കുന്നില്ലയോ? നീ പോയി ഒളിച്ചിരുന്നുകൊൾക.

൧൭. മ: എൻെറ മുഖത്തെ ഞാൻ ലോകൎക്കു മുഴുവൻ കാണിക്കുന്നുണ്ടു. ഞാൻ കൌശലം ഒന്നും പ്രയോഗിക്കുന്നില്ല. കൌശലം കൂടാതെ ജീവിപ്പാൻ നിവൃത്തിയില്ലാത്ത നിന്നെപ്പോലെയല്ല ഞാൻ.

൧൮. സാ: നീ ഏതെങ്കിലും വിഷയത്തിൽ എന്നെ ജയിച്ചിട്ടില്ലെന്നുള്ളതു് സത്യമാകുന്നു. മനുഷ്യപുത്രന്മാൎക്കു നീ എന്നെപ്പോലെ തന്നെ വെറുപ്പുള്ളവനാകുന്നു.

൧൯. മ: ഒരു അധികാരിയെ എന്നപോലെ എല്ലാമനുഷ്യരും എന്നെ ഭയപ്പെടുന്നു. എന്നാലോ! തിന്മപെട്ടവനെപ്പോലെ

ന്റിനെ എല്ലാവരും വെറുക്കന്നു.

൨൦. സാ:—നിന്നെയോ മരണമേ! നിന്റെ പേരിനെ എല്ലാവരും വെറുക്കുന്നു. നിന്റെ പ്രവൃത്തികളേയും അങ്ങിനെതന്നെ. എന്റെ പേരിനെ അവർ വെറുക്കുന്നുണ്ടെങ്കിലും എന്റെ ഇമ്പങ്ങളെ അവർ സ്നേഹിക്കുന്നു.

൨൧. മ:—സാത്താനെ നിന്റെ മാധുര്യങ്ങളിൽ പല്ലുകടിയോട്ടുകൂടിയ കയ്പു, നിന്റെമോഹങ്ങളിൽ ആത്മാവിന്റെ അനുതാപവും പറ്റിച്ചേൎന്നിരിക്കുന്നു.

൨൨. സാ:—പാതാളത്തെ * എല്ലാവരും വെറുക്കുന്നു എന്തുകൊണ്ടെന്നാൽ അവിടെ അനുതാപമില്ല. അതു എല്ലാവരേയും വിഴുങ്ങുകയും അവരുടെ പ്രവൃത്തികളെ അവസാനിപ്പിക്കുകയും ചെയ്യുന്ന അഗാധമാകുന്നു,

൨൩. മ:—പാതാളത്തിൽ വീഴുന്ന ഏവനും വീണ്ടും എഴുന്നേല്ക്കും † പാപത്തെ എല്ലാവരും വെറുക്കുന്നു. എന്തുകൊണ്ടെന്നാൽ അതു മനുഷ്യന്റെ ആശയെ കെടുക്കുന്നു.

൨൪. സാ:—ഞാൻ ദുഃഖിതന്മാരെ വെറുക്കുന്നു എങ്കിലും, അനുതാപത്തിനു വഴികൊടുക്കുന്നു, എന്നാൽ മരണമേ! നീ, പാപത്തിൽ മരിക്കുന്നവനിൽനിന്ന് പ്രത്യാശയെ നീക്കിക്കളയുന്നു.

൨൫. മ:—നീ നിമിത്തമാകുന്ന അവന്റെ പ്രത്യാശ നശിച്ചുപോയതു്. എന്തുകൊണ്ടെന്നാൽ നീ പാപത്തിലേക്കു വഴി നടത്താത്തവർ ഭാഗ്യാവസ്ഥയിൽ മരിക്കുന്നു.

൨൬. തമ്മിൽതമ്മിൽ ദൂഷിപ്പാനായിട്ടു ദോഷികളായ ഈ രണ്ടു ദാസന്മാരെയും എഴുന്നേല്പിച്ചവൻ[ദൈവം] വാഴ്ത്തപ്പെട്ടവനാകുന്നു. അവർ നമ്മെ കാണുകയും നമ്മെ പരിഹസിക്കയും ചെയ്യുന്നതുപോലെ നമുക്കു അവരെയും കാണുന്നതിനു സാധിച്ചുവല്ലോ.

൨൭. അവരെക്കുറിച്ചു നാം ഇപ്പോൾ ഈ കണ്ടതു എന്റെ സഹോദരന്മാരേ! ഭാവിയിൽ നാം ഉയൎത്തെഴുന്നേല്ക്കുമ്പോൾ അവരെക്കുറിച്ചു നാം എങ്ങിനെ കാണുമെന്നുള്ളതിന്റെ മുൻകുറിയായിട്ടു നിങ്ങൾ കരുതിക്കൊൾവിൻ.

---

* പാതാളം (sheet) എന്നു ഇവിടെ പറയുന്നതു മരണാനന്തരം ഉയൎപ്പിനു മുമ്പുള്ള അവസ്ഥയാകുന്നു.

† ...

# ഒരു പള്ളിപ്രതിഷ്ഠ

അർമ്മീനിയക്കാരുടെ വകയായ അനേകം ക്രിസ്തീയ ദേവാലയങ്ങൾ മഹമ്മദീയ ദേവാലയങ്ങളായി തീർന്നിരിക്കുന്ന ഈ കാലത്തു ലണ്ടൻ പട്ടണത്തിൽ ഇതാ ഒരു ക്രിസ്തീയ ദേവാലയം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അർമ്മീനിയാരാജ്യത്ത് അറാറാത്തമല (ആദ്യപുസ്തകം ൮) എന്നു പേർ വിളിക്കപ്പെട്ടിരിക്കുന്ന ദേവാലയത്തോടു ചേർന്നു ക്രിസ്ത്വാബ്ദം പതിനൊന്നാം നൂറ്റാണ്ടിൽ പണിയപ്പെട്ട അതിപൂജ്യമായ ഗോപുരത്തിന്റെ മാതൃകയിലാണ് ഈ പുതിയപള്ളിയുടെ ഗോപുരവും പണിയപ്പെട്ടിരിക്കുന്നത്. അർമ്മീനിയൻ പള്ളികളുടെ സവിശേഷതയെന്നതു ഏററം ഉയർന്ന ഭിത്തികളും അവയുടെമേൽ കോണാകൃതിയിൽ പണിയപ്പെട്ടിട്ടുള്ള ഗോപുരങ്ങളുമാണ്. മോസ്കോവിലെ അർമ്മീനിയൻ ദേവാലയത്തോടുചേർന്ന് ഇതുപോലെ ഒരു ഗോപുരമുണ്ട്. സ്വജനങ്ങൾ കൊല്ലപ്പെട്ടതും സ്വത്തുക്കളെല്ലാം അപഹരിക്കപ്പെട്ടതും മൂലം സർവ്വസ്വശേഷം നിസ്സഹായരായിത്തീർന്നിട്ടുള്ള പല അർമ്മീനിയൻ യുവാക്കന്മാരും യുവതികളും ലണ്ടൻ പട്ടണത്തെ ഈ അന്തകാലത്തു അഭയം പ്രാപിച്ചിട്ടുണ്ട്. യെരുശലേമിൽ നിന്നു യെരിഹോവിലേക്കു പോയ വഴിപോക്കന്റെ ശരീരത്തിനു പററിയ മുറിവുകളെ ശുശ്രൂഷിച്ച ദയാലുവായ ശമറിയക്കാരൻ ഇവരിൽ പലരുടെയും ആത്മാവിനു പററിയ അതിഭയങ്കരമായ മുറിവുകൾക്കു ശുശ്രൂഷിക്കേണ്ടതാണ്. കഴിഞ്ഞ മഹായുദ്ധകാലത്തു അർമ്മീനിയന്മാരെ തുർക്കികൾ വളരെ പീഡിപ്പിച്ചു. സ്ത്രീപുരുഷന്മാരോടു ചെയ്തിട്ടുള്ള ഭയങ്കരകൃത്യങ്ങൾ ഓർക്കുന്നതുതന്നെ ആത്മശുദ്ധിയെ നഷ്ടപ്പെടുത്തുന്നതായി തീർന്നേക്കാം. അത്ര പൈശാചികവും വഷളും ആയ അനുഭവങ്ങളിൽ കൂടി കടന്നിട്ട് ഒരു കണക്കിനു രക്ഷപെട്ടു സ്വരാജ്യം വിട്ടുപോകാൻ ഭാഗ്യം ലഭിച്ചവരായ ആളുകളെപ്പററി സഹതപിക്കാത്തവരാരാണ്? ഇങ്ങനെയുള്ളവർക്കു ദൈവത്തിങ്കലേക്കു തിരിഞ്ഞുവന്നു പാപമോചനവും ആത്മശുദ്ധീകരണവും പ്രാപിപ്പാൻ അത്യാവശ്യമുണ്ടെന്നും അവരെ വിശുദ്ധിയിൽ പുനഃസ്ഥാപിക്കാൻ ദൈവാലയവും വിശുദ്ധകൂദാശകളും അത്യന്താപേക്ഷിതമാണെന്നും ബോധ്യമുള്ള ഒരു അർമ്മീനിയ ധനാഢ്യനാണ് ഈ ദേവാലയം പണിയാൻ വേണ്ട പണം കൊടുത്തതു്. ഏകദേശം നൂററിഅമ്പതു അർമ്മീനിയർ ഈ ദേവാലയപ്രതിഷ്ഠയിൽ സംബന്ധിച്ചിരുന്നു. പശ്ചിമയൂറോപ്പിലുള്ള എല്ലാ അർമ്മീനിയരുടെയും മതാധ്യക്ഷൻ, വർദ്ധാപ്പെത്തു്—എപ്പിസ്കോപ്പായായ ഡാക്ടർ നസാറിൻ ആയിരുന്നു. വർ

THE MALANKARA SABHA

ഡാപ്പെത്ത് എന്ന പദത്തിന്റെ അൎത്ഥം പ്രധാനമല്പാൻ എന്നാണ്. ദേവാലയപ്രതിഷ്ഠ നടത്തുന്നത് അമ്മീനിയയിലെ പ്രധാനപാത്രിയൎക്കീസായ കാതോലിക്കാ പാത്രിയൎക്കീസ് കൃദാശചെയ്തിട്ടുള്ള വിശുദ്ധതൈലം ഉപയോഗിച്ചാകുന്നു.

ശുശ്രൂഷയിൽ ഒന്നാമത്തെ കൎമ്മം പ്രതിഷ്ഠിക്കപ്പെടാനുള്ള യാഗപീഠം—അതായതു "തബിലൈത്താ" ആഘോഷപൂൎവ്വം പ്രദക്ഷിണം ചെയ്തുകൊണ്ടുവന്നു ദേവാലയത്തിൽ വിശുദ്ധ സ്ഥലത്തു സ്ഥാപിക്കുന്നതാകുന്നു. അതിന്റെശേഷം ദേവാലയത്തിന്റെ അടിസ്ഥാനത്തുങ്കലും ഭിത്തിമേലും തൂണുകളിലും പലപ്രാവശ്യം കുരിശടയാളം വരച്ചു ശുദ്ധീകരിച്ചശേഷം ശുദ്ധസ്ഥലത്തേക്കു കടന്നു "യാഗപീഠം" ശുദ്ധീകരിക്കുന്നു. പ്രദക്ഷിണം വളരെ ഭംഗിയായിരുന്നു. വലിയ മുടിവച്ചു് കാപ്പയുംധരിച്ചു് വൎഡാപ്പെത്ത് മദ്ധ്യേയും, ഇരുവശങ്ങളിലും വേറെ മൂന്നുപട്ടക്കാരും നടന്നിരുന്നു. പാട്ടുകാരും മെഴുകുതിരിക്കാരും ആയ ശുശ്രൂഷകന്മാർ ശുശ്രൂഷക്കുപ്പായവും മറവും ധരിച്ചുകൊണ്ടും ഇൽട്ടിസ് എന്ന പട്ടക്കാരൻ ശെമ്മാശ്ശന്റെ പേക്കു ധൂപക്കുററി വഹിച്ചുകൊണ്ടും മുമ്പിൽ നടന്നിരുന്നു. കാൻടർ ബറി ആൎച്ചുബിഷോപ്പും ലണ്ടൻബിഷോപ്പും അയച്ചിരുന്ന പ്രതിപുരുഷന്മാർ പ്രദക്ഷിണത്തിൽ സംബന്ധിച്ചു. അവർ അയച്ചിരുന്ന കത്തുകൾ ഇംഗ്ലീഷിലും അമ്മേനിയനിലും വായിക്കയും ചെയ്തു. ദേവാലയപ്രതിഷ്ഠ സംബന്ധിച്ചു നടന്ന ശുശ്രൂഷയുടെ കാൎയ്യപരിപാടി താഴെചേൎക്കുന്നു:—

൧. രാവിലെ കൃത്യം ൭. ൩൦-ന പ്രദക്ഷിണം വികാരിയുടെ വാസസ്ഥലത്തു നിന്നു പുറപ്പെട്ടു "വിശുദ്ധത്രിത്വം" എന്നു പാട്ടുപാടിക്കൊണ്ടു ദെവാലയത്തിന്റെ വാതിൽക്കൽഎത്തുന്നു.

൨. ദേവാലയത്തിന്റെ വാതിൽ തുറക്കുന്നതായ ശുശ്രൂഷ നടത്തുന്നു.

൩. "നിന്റെ കൃപാവാതിലിനെ തുറന്നുതരണമേ" എന്നുള്ള സംഗീതം പാടിക്കൊണ്ടു അകത്തേക്കു എല്ലാവരും പ്രവേശിക്കുന്നു.

൪. അകത്തുകടന്നു് നാനാദിക്കുകളിലും അടിസ്ഥാനക്കല്ലുകൾ അനുഗ്രഹിക്കപ്പെട്ടശേഷം, "കൎത്താവെ നിന്റെ യാഗപീഠം" എന്ന ഗീതം പാടിക്കൊണ്ടു പുരോഹിതന്മാരും ശുശ്രൂഷകന്മാരും ത്രോണോസിനു ചുററി പ്രദക്ഷിണം ചെയ്യുന്നു.

൫. മദ്ബഹായിൽ വടക്കേഭാഗത്തു താഴത്തേക്കിറങ്ങി ഹൈകലായിൽ എത്തി "നിന്നാൽ പ്രകാശിതരായിതീൎന്നിട്ടു" എ

ന്ന ഗീതം പാടിക്കൊണ്ടു തെക്കോട്ടു നടന്നു തെക്കേഭിത്തിയും "വ സ്ത്രമുറി"യും അനുഗ്രഹിക്കുന്നു.

൯. "വിശുദ്ധിയിൻ വെളിച്ചമേ" എന്ന ഗീതം പാടിക്കൊണ്ടു വടക്കോട്ടുനടന്നു വടക്കേഭിത്തി അനുഗ്രഹിക്കുന്നു.

൧. "നിത്യ ഉറവയായുള്ളോവേ" എന്നഗീതം പാടിക്കൊണ്ടു പടിഞ്ഞാട്ടുനടന്നു പടിഞ്ഞാറെ ഭിത്തി അനുഗ്രഹിക്കുന്നു.

വ്യ. അതിന്റെശേഷം വടക്കോട്ടുനടന്നു വലത്തുഭാഗത്തുള്ള "തൂണി"നെ വിശുദ്ധയോഹന്നാൻ ഏവൻഗേലിസ്താ (സുവിശേഷകൻ)യുടെ നാമത്തിൽ പ്രതിഷ്ഠിക്കുന്നു.

ൻ. തദനന്തരം തെക്കോട്ടുനടന്നു ഇടത്തുഭാഗത്തുള്ള "തൂണി"നേ വിശുദ്ധമക്കോസ് ഏവൻഗേലിസ്തായുടെ നാമത്തിൽ പ്രതിഷ്ഠിക്കുന്നു.

൧൦. തദനന്തരം കിഴക്കോട്ടുനടന്നു ഇടത്തുഭാഗത്തുള്ള തൂണിനേ വിശുദ്ധ മത്തായി ഏവൻഗേലിസ്തായുടെ നാമത്തിൽ പ്രതിഷ്ഠിക്കുന്നു.

൧൧. തദനന്തരം വടക്കോട്ടു നടന്നു വലത്തുഭാഗത്തുള്ള തൂണിനേ വിശുദ്ധ ലൂക്കോസ് ഏവൻഗേലിസ്തായുടെ നാമത്തിൽ പ്രതിഷ്ഠിക്കുന്നു.

൧൨. തദനന്തരം വടക്കും, തെക്കും, കിഴക്കും ഉള്ള വാതുക്കളെ കൂദാശ ചെയ്യുന്നു.

൧൩. തദനന്തരം പടിഞ്ഞാറോട്ടു നടന്നു ദേവാലയത്തിന്റെ പുറത്തു കടന്നു നിന്നു വലിയ വാതിലിനെ കൂദാശ ചെയ്യുന്നു. വാതിൽക്കൽ എഴുതിയിരിക്കുന്ന ശിലാലിഖിതം പ്രദശിപ്പിക്കയും ചെയ്യുന്നു.

൧൪. പള്ളിയകത്തു പ്രദക്ഷിണം ചെയ്യുന്നു. തദനന്തരം ദേവാലയത്തിനു പേരു കൊടുക്കുന്നു. (ഇന്ന പരിശുദ്ധന്റെ നാമത്തിൽ എന്ന്) വിശുദ്ധസാക്കിസിന്റെ നാമത്തിലാണ് ഈ ദേവാലയം സ്ഥാപിച്ചത്

൧൫. പടിഞ്ഞാറെ വാതിൽക്കൽകൂടി പ്രദക്ഷിണം പുറത്തേക്കു പുറപ്പെട്ടു, പള്ളിക്കു ചുററും പടിഞ്ഞാറുനിന്നു തെക്കു, കിഴക്കു, വടക്കു വശങ്ങളിലേക്കു നടന്നു പ്രദക്ഷിണം ചെയ്യുന്നു. വീണ്ടും പടിഞ്ഞാറെ വാതിൽക്കൽ എത്തുമ്പോൾ എല്ലാവൎക്കും ഓരോ മെഴുകുതിരികൾ കൊടുക്കപ്പെടുന്നു.

൧൬. കത്തിക്കാത്തതിരികളോടുകൂടെ എല്ലാവരും അകത്തു

കടന്നു വൈദികശാലായിൽ നിന്നുകൊണ്ടു, "രാജാവിനെ എഴുന്നള്ളിച്ചു കൊണ്ടുവരിക" എന്ന ഗീതം പാടുന്നു. ഗീതം നടന്നുകൊണ്ടിരിക്കുമ്പോൾ മദ്ബഹായിൽ തിരുശ്ശീലയ്ക്കുള്ളിൽ ത്രോണോസിന്മേൽ വേണ്ട വിശേഷ വസ്ത്രങ്ങളും, മെഴുകുതിരികളും മുതലായതു വച്ചിട്ടു ത്രോണോസിനെ അലങ്കരിക്കുന്നു.

൧൬. അതു കഴിഞ്ഞു "യരുശലേമേ! ഞങ്ങൾക്കു പ്രകാശം തരിക" എന്ന പാട്ടു പാടിക്കൊണ്ടിരിക്കുമ്പോൾ തിരിശ്ശീല നീക്കുന്നു. പ്രധാന പട്ടക്കാരൻ ത്രോണോസിന്മേൽ മെഴുകുതിരി കത്തിക്കയും അതിൽനിന്നു കത്തിച്ചു ദേവാലയത്തിലുള്ള എല്ലാവരും മെഴുകുതിരികൾ കത്തിപ്പാൻ കൊടുക്കയും ചെയ്യുന്നു. എല്ലാവരും കത്തിച്ച മെഴുകുതിരികൾ പിടിച്ചു സ്തോത്രഗീതം പാടുന്നു.

൧൭. തദനന്തരം വിശുദ്ധ കുർബാന അനുഷ്ഠിക്കുന്നു.

൧൮. പ്രസംഗത്തോടുകൂടി ശുശ്രൂഷ അവസാനിക്കയും ചെയ്യുന്നു.

ദേവാലയ പ്രതിഷ്ഠയ്ക്കുള്ള ശ്രദ്ധേയങ്ങളായ പല സംഗതികളുമുണ്ട്. അവയിൽ ഒന്നു ദേവാലയത്തിലുള്ള നാലു തൂണുകൾ നാലു എവൻഗേലിസ്തന്മാരുടെ നാമത്തിൽ അനുഗ്രഹിക്കപ്പെടുന്നതാണ്. യേശുമശിഹായുടെ നിത്യയാഗം അർപ്പിക്കുന്നതിനുള്ള യാഗപീഠമാകുന്ന "തബിലൈത്താ ശുദ്ധീകരിക്കപ്പെടുന്നു. എന്നു തന്നെയല്ല, വിശുദ്ധ യാഗപീഠത്തിങ്കലേക്കു—യേശുമശിഹായുടെ നിത്യയാഗത്തിങ്കലേക്കു—തന്മൂലമുള്ള രക്ഷയിലേക്കു—വരുന്നവരെ സത്യആരാധനയിലും കൃപാവരസിദ്ധിയിലും നിലനിർത്തുവാൻ സഹായിക്കുന്നതിനും സംരക്ഷിക്കുന്നതിനുമായി വിശുദ്ധ എവൻഗേലിയോൻ വിശുദ്ധ സഭയിൽ ഇരിക്കുന്നു എന്നു നാലു തൂണുകളും തെളിയിക്കുന്നു.

വിശുദ്ധ ദേവാലയത്തിൽ വിശുദ്ധ കുർബാനായും വിശുദ്ധ എവൻഗേലിയും വി: കുർബാനയിലെഴുന്നള്ളുന്ന യേശുവും എവൻഗേലിയിൽ കൂടി നിത്യം സംസാരിക്കുന്ന യേശുവിന്റെ തിരുവചനവും രക്ഷാമാർഗ്ഗമായി ചിരസ്ഥാപിതമാകുന്നു.

# ആഥെൻസ് പട്ടണത്തിലെ റിസേറിയൻ കോളെജ്

പൌരസ്ത്യസഭകളിൽ ഉൾപ്പെട്ട ഗ്രീസിൽ വൈദികവിദ്യാഭ്യാസത്തിനുള്ള പാഠശാലകൾ ഏറ്റവും കുറവാണ്. തുർക്കിയുടെ ഭരണത്തിൽ ഗ്രീസ് രാജ്യം ഇരുന്നകാലത്തു വൈദിക വിദ്യാഭ്യാസത്തിനുമാത്രമല്ല സാധാരണ വിദ്യാഭ്യാസത്തിനു പോലും സഹായിക്കുന്ന വിദ്യാലയങ്ങൾ ഗ്രീസിൽകുറവായിരുന്നു. ഗ്രീസ് സ്വാതന്ത്ര്യമായി തീൎന്നതിന്റെ ശേഷം വിദ്യാ പ്രചാരത്തിനു ഗ്രീക്ക് ക്രിസ്ത്യാനികൾ നന്നേശ്രമിച്ചിട്ടുണ്ട്. ധനവാന്മാരായ അനേകമാളുകൾ മതസംബന്ധവും സാമുദായികവുമായ ധർമ്മസ്ഥാപനങ്ങൾ ഏർപ്പെടുത്തുന്നതിനു വളരെ പണം കൊടുത്തിട്ടുണ്ട്. ഗ്രീസ് ഇപ്പോഴത്തെ പരിഷ്കൃതനിലയെ പ്രാപിച്ചതു അനേകം ധർമ്മിഷ്ഠന്മാരുടെ ശ്രമഫലമായിട്ടാണ്. പുരോഹിതന്മാർ പഠിപ്പില്ലാത്തവരായിരിക്കുന്നകാലത്തോളം സമുദായത്തിനു ഐശ്വര്യമുണ്ടാകാൻ വളരെ പ്രയാസമാണെന്നു ഗ്രീസിലെ നേതാക്കന്മാർ മനസ്സിലാക്കിയിട്ടു ധനാഢ്യന്മാരുടെ ശ്രദ്ധയെ ഈവിഷയത്തിൽ ആകർഷിച്ചു. ഈവിധത്തിൽ സ്ഥാപിക്കപ്പെട്ട ഒരു വൈദികവിദ്യാലയം ആതെൻസ് പട്ടണത്തിലെ റിസേറിയൻ കോളജാകുന്നു. പത്തൊൻപതാം ശതാബ്ദത്തിൽ എപ്പിറസ് പട്ടണവാസിയായ റിസേറിസ് എന്ന ദേഹമാണ് ഈ കോളജ് സ്ഥാപിച്ചതു. രാജകൊട്ടാരത്തിനു പടിഞ്ഞാറായി ഉന്നതമായ ഒരു സ്ഥലത്തു ഈ കോളജ് സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

അതിദീർഘമായ ഭിത്തിനാലുവശവും കെട്ടിയുയർത്തിയിട്ടുള്ള വിസ്തൃതമായ ഒരുപറമ്പിൽ ഈ കോളജ് കെട്ടിടം നിൽക്കുന്നു. ഭിത്തിയിൽ വലുതായ ഒരു വാതിലുണ്ട്. വാതിൽക്കൽ ഒരു കാവൽക്കാരൻ കോളജ് സന്ദർശിക്കുന്നവരെ സഹായിച്ചു വഴി കാണിക്കുന്നതിനായി എപ്പോഴും കാത്തുനിൽക്കുന്നു. പടിവാതിൽക്കൽകൂടി അകത്തു കടന്നാൽ മുഴുവൻ തറയോടിട്ടു സുമാറാക്കിയിട്ടുള്ള ദീർഘമായ മുററം കാണാം. കെട്ടിടങ്ങൾ ഏററംമനോഹരം. വിദ്യാർത്ഥികൾക്കു താമസിക്കുന്നതിനും പഠിക്കുന്നതിനുമുള്ള കെട്ടിടങ്ങൾ കൂടാതെ മനോഹരമായ ചാപ്പലും [ദേവാലയവും] കൂടാതെ കളിസ്ഥലങ്ങളും കായികാഭ്യാസത്തിനുള്ള വിവിധ സൌകര്യങ്ങളും അവിടെ കാണാനുണ്ട്. പല നൂററാണ്ടുകളായി അവിടെ സസുഖം വളൎന്നു നിൽക്കുന്ന പലതരം വിശേഷവൃക്ഷങ്ങൾ ആ സ്ഥലത്തെ അലങ്കരിക്കുന്നു. വൈദിക വിദ്യാലയത്തിന്റെ അധ്യക്ഷൻ നെക്ടേറിയസ് കെഫാലസ് എപ്പിസ്കോപ്പായാകുന്നു. ഇദ്ദേഹം കുറെനീക്കാ [cyreniaca]യിൽ പെന്റപ്പോലീസിലെ മെത്രാനായിരുന്ന ദേഹമാണ്. ഇടവക ഭരണം ഉപേക്ഷിച്ചു വൈദികന്മാരെ പരിശീലിപ്പിക്കുന്നതിനാ

യി ഈ വിദ്യാലയത്തിൽ വേല ചെയ്യുന്നു. ആൾ സരസനാണ്. ഉള്ളവും പുറവും ഒരുപോലെ ആകർഷണീയമായ ഇദ്ദേഹത്തിന്റെ അതിവിശുദ്ധമായ ജീവിതം പൌരസ്ത്യസഭയിൽ കത്തിജ്വലിക്കുന്ന ദീപമാകുന്നു. ജനത്തിന്റെ ഇടയിൽ സഭയ്ക്കു സ്വാധീനവും പ്രാബല്യവും പുലർത്തുന്നതിന് ഇദ്ദേഹത്തിന്റെ വിശുദ്ധിയെപ്പററിയുള്ള കീർത്തി വളരെ സഹായിച്ചിട്ടുണ്ട്. ഈജിപ്റ്റിലും പൌരസ്ത്യരാജ്യങ്ങളിലും വളരെക്കാലം ഇദ്ദേഹം താമസിച്ചിട്ടുണ്ട് ഇദ്ദേഹത്തിന്റെ ഭരണത്തിൻകീഴിൽ റിസെറിയൻ കോളജ് പൌരസ്ത്യരാജ്യങ്ങളിലുള്ള ഏററം പ്രധാനപ്പെട്ട ഒരു വൈദിക കോളെജായി തീർന്നിരിക്കുന്നു. എന്നു തന്നെയല്ല,സാധാരണ വിദ്യാഭ്യാസം നടത്തുന്ന ഒന്നാംതരം ഒരുവിദ്യാലയവും ഇദ്ദേഹത്തിന്റെ ഭരണത്തിലുണ്ട്. വൈദികവൃത്തിയിൽ ജീവിക്കുന്നതിനു ദൈവവിളിയില്ലാത്തവരെന്നു തോന്നുന്ന വിദ്യാർത്ഥികളെ ഒന്നാം തരം സാമാന്യ വിദ്യ അഭ്യസിപ്പിച്ച് അയയ്ക്കുന്നതിനു വേണ്ട ഏർപ്പാടുകളും ഇവിടെ ചെയ്തിട്ടുണ്ട്. കുട്ടികളെ ഏഴുവയസ്സുള്ളപ്പോൾ ഇവിടെ സ്വീകരിക്കുന്നു. ഒന്നാം തരം ഒരുഹൈസ്കൂൾ വിദ്യാഭ്യാസം ലഭിക്കുന്നതിനോടുകൂടി പുരോഹിതവൃത്തിയിൽ ജീവിപ്പാനുള്ള ബാലന്മാർക്ക് അവശ്യം ഉണ്ടായിരിക്കേണ്ട സ്വഭാവപരിശീലനവും ചര്യാവിശേഷങ്ങളും ബാലന്മാർക്കുലഭിക്കുന്നു.

ഗുരുക്കന്മാർ സന്യാസികളാണ്. ആശ്രമജീവിതം നിഷ്കർഷയായി നയിക്കുന്ന ഗുരുക്കന്മാരിൽനിന്ന് ആത്മസംയമനത്തിനുള്ള അഭ്യസനങ്ങൾ ബാലന്മാർ പ്രാപിക്കുന്നു. പ്രായത്തിന്നും പ്രാപ്തിക്കും അനുസരിച്ച പൌരസ്ത്യ സഭയിലെ നോമ്പുകളും വ്രതങ്ങളും അവർ അനുഷ്ഠിക്കുന്നു. യൽദാ (ഇരുപത്തഞ്ചു) നോമ്പ്, വലിയനോമ്പ്, ശ്ലീഹാനോമ്പ്, ദൈവ മാതാവിന്റെ (വാങ്ങിപ്പിൻ) നോമ്പ്, ആദിയായ നോമ്പുകൾ മാത്രമല്ലാ മനഃശരീരങ്ങളെ അടക്കി ഭരിക്കുന്നതിനും, ഹൃദയത്തെ ദൈവത്തിങ്കൽ പ്രതിഷ്ഠിക്കുന്നതിനും, പള്ളിയാരാധനയും വിശുദ്ധ കൂദാശകളും വഴിയായി യേശുവിന്റെ ജീവനെയും കൃപയെയും സമ്പാദിക്കുന്നതിനും, ഉള്ള സൌകര്യങ്ങൾ ധാരാളമായി ലഭിച്ചു കൊണ്ടു വിദ്യാർത്ഥികളുടെ പഠിത്തകാലം കഴിയുന്നു.

വിദ്യാർത്ഥികളെല്ലാം തലമുടിനീട്ടി വളർത്തിയിട്ടിരിക്കുന്നു. ഇവർഇൗരണ്ടീരണ്ടായി ആതെൻസ് പട്ടണത്തിൽകൂടി നടന്നുപോകുന്ന കാഴ്ച മനോഹരം തന്നെ. പുതിയ ജീവനും ശക്തിയും ജനസമുദായത്തിലുള്ളവാക്കുവാനും സമുദായത്തെ ഭക്തിമാർഗ്ഗത്തിൽ നടത്തിപ്പാനും ഏററം ഫലപ്രദമാംവണ്ണം വേല ചെയ്യുന്ന പ്രഥമസ്ഥാപനം റിസെറിയൻ കോളെജാകുന്നു.

# വാഴ്ത്തപ്പെട്ട ഫാദർ പീററർ ചാനൽ

അഥവാ

# ഫുച്ചുനായിലെ ഒരു രക്തസാക്ഷി!

ദൈവികമായ പരിപൂർണ്ണതയെ സമ്പാദിക്കുവാൻ രണ്ടു മാർഗ്ഗങ്ങളെ ദൈവം മനുഷ്യർക്കായി കല്പിച്ചുകൊടുത്തിരിക്കുന്നു. ഒന്ന് കുടുംബജീവിതവും മറേറത് സന്യാസജീവിതവുമത്രെ. ഇവരണ്ടും കൂടാതെ മൂന്നാമതൊരു മാർഗ്ഗം തന്റെ മക്കൾക്കായി ദൈവം കരുതീട്ടില്ല. സന്യാസജീവിതം നയിച്ച് പരിപൂർണ്ണതയ്ക്കായി ശ്രമിക്കുന്നവരുടെ കൂട്ടത്തിൽ രണ്ടുതരം ആളുകളുണ്ട്. ലോകത്തേയും അതിന്റെ സുഖങ്ങളേയും തൃണവൽഗണിച്ച് വനാന്തരങ്ങളിലും കല്ലറകളിലും താമസിച്ച് മനുഷ്യസഹവാസം ലവലേശം കൂടാതെ സമ്പൂർണ്ണതയ്ക്കായി സ്വാത്മനാ പരിശ്രമിച്ച് സമയമെല്ലാവൻ പ്രാർത്ഥനയിലും ധ്യാനത്തിലും മാത്രം ചെലവഴിക്കുന്നവരത്രെ ഒന്നാമത്തെ കൂട്ടർ. എന്നാൽ രണ്ടാമത്തെ കൂട്ടരൊ ലോകത്തിൽ താമസിക്കവെതന്നെ, ലോകത്തെയും അതിന്റെ മോഹങ്ങളേയും ബഹുമാനങ്ങളേയുമെല്ലാം ഉപേക്ഷിച്ച് ലോകത്തിൽ നിന്ന് ഇതരരായി താമസിക്കുകയും സ്വന്തപൂർണ്ണതയ്ക്കായി ശ്രമിക്കുമ്പോൾതന്നെ തന്റെ സഹോദരങ്ങളായി ലോകത്തിലുള്ള മററു മനുഷ്യരുടെ പൂർണ്ണതയ്ക്കായിട്ടും കൂടി ശ്രമിക്കയും അതിനുവേണ്ടി വരുന്ന കഷ്ടതയോ അപമാനമോ പീഡയോ മരണം തന്നെയോ ലവലേശം വകവയ്ക്കാതെ ആയുസ്സുപര്യന്തം ബ്രഹ്മചര്യം ദാരിദ്ര്യം അനുസരണം ഈ വ്രതങ്ങളെ പരിപാലിച്ചുകൊണ്ട് സാമൂഹ്യമായ ജീവിതം നയിക്കുകയും ചെയ്യുന്നവരാകുന്നു.

ക്രിസ്തീയസഭയുടെ ആരംഭകാലംമുതൽ അനേകായിരം സ്ത്രീപുരുഷന്മാർ ആയുസ്സുപര്യന്തം മുൻപറഞ്ഞ ത്രിവിധവ്രതങ്ങളെ പരിപാലിച്ചും തന്റെയും സഹോദരങ്ങളായി ലോകത്തിലുള്ള എല്ലാ മനുഷ്യരുടെയും പൂർണ്ണതയ്ക്കായി ശ്രമിച്ചും സ്വദേശത്തും അന്യദേശത്തും വച്ച് സ്വാഭാവികമായും രക്തസാക്ഷികളായും മരിച്ച് നിത്യതയിൽ സമാശ്വസിക്കുന്നുണ്ട്. ഇപ്രകാരം സന്യാസജീവിതത്തിന്റെ എല്ലാനിഷ്ഠകളേയും അനുസരിച്ച് സ്വദേശത്തുനിന്ന് ഒട്ടുവളരെ അകലത്തിൽ കാട്ടാളന്മാരായ ആളുകളുടെ ഇടയിൽ ചെന്ന് താമസിച്ച് അവരിൽ ഒരുവനെപ്പോലെ ജീവിക്കുകയും അവരോടു കർത്താവിന്റെ സുവിശേഷം അറിയിക്കുകയും അവരെ സ്നേഹിക്കയും അവരെ ശുശ്രൂഷിക്കയും അവസാനം അവരുടെ

കയ്യാൽ തന്റെ രക്ഷകനുവേണ്ടി രക്തം ചിന്തി മരിക്കയും ചെയ്തു ഒരു രക്തസാക്ഷി ആണ് നമ്മുടെ കഥാനായകൻ.

പിയാർ ചാനൽ എന്നാകുന്നു ഇദ്ദേഹം ഫ്രാൻസിസ് ചാനൽ, മേറി ആൻ, എന്നീ ദരിദ്രന്മാരായ അപ്പനമ്മമാരുടെ ഇളയസന്താനമായി ൧൮൦൩—ൽ കിഴക്കേഫ്രാൻസിൽ ജനിച്ചു, മാതാവ് തന്റെ കുട്ടിയെ ഗർഭത്തിൽവച്ചുതന്നെ ദൈവമാതാവിനായി നേർന്നുകൊടുത്തു കുട്ടി പ്രായമായതിനോടു കൂടി താൻ ദൈവമാതാവിനായി നേർന്നുകൊടുക്കപ്പെട്ടവനാണെന്ന് മാതാവിൽനിന്നു അറിയുന്നതിനിടയായി. ആയത് കുഞ്ഞിന് വലിയസന്തോഷമായി തീരുകയും ക്രമേണ ഈ സന്തോഷം ദൈവമാതാവിനോടുള്ള നിഷ്കളങ്ക ഭക്തിയായി പരിണമിക്കുകയും ചെയ്തു. മാതാവിനോടുള്ള ഭക്തി സൂചകമായി തന്റെ പേരോടുകൂടി മേരിയെന്ന പേരുകൂടെ ചേർത്തു ഉപയോഗിച്ചുവന്നു. ചെറുപ്പംമുതലേ ചടച്ചശരീരമുള്ളവനായ ഈ കുഞ്ഞിന് ഒരു മാലാഖയുടെ ഛായയുണ്ടെന്ന് ആളുകൾ പറകപതിവായിരുന്നു. എന്നു തന്നെയുമല്ലാ കുഞ്ഞിനോട് അവർക്കു വളരെ സ്നേഹവുമായിരുന്നു.

[തുടരും.]

---

# സുവിശേഷധ്യാനം.

യേശുതമ്പുരാന്റെ ജ്ഞാനസ്നാനം. മത്തായി 3:13—17

നമസ്കാരം—ശോഭയേറിയ മഹാദൈവമേ! എന്റെ യജമാനനായ യേശുമ്ശിഹാ എന്നെ പ്രകാശിപ്പിച്ച് എന്റെ ബുദ്ധിയുടെ അന്ധകാരത്തെ എല്ലാം നീക്കിത്തരേണമേ. നിർമ്മലവിശ്വാസം എനിക്കു തന്നു ഉറപ്പുള്ള ശരണവും, തിളങ്ങുന്നതായ സ്നേഹവുംകൊണ്ട് എന്നെ നിറയ്ക്കേണമേ. ദൈവമേ; എനിക്കു നിന്നെ പൂർണ്ണമായി അറിയിച്ചുതരേണമേ. എല്ലാ കാര്യത്തിലും നിന്റെ പ്രകാശം എന്നെ വഴിനടത്തേണമേ. നിന്റെ തിരുവിഷ്ടത്തിനു അനുസരണമായ പ്രവൃത്തി എനിക്കു തരേണമേ.

൧ം. യേശുതമ്പുരാൻ മാമോദിസാ ഏൽക്കാനായി യോർദ്ദാന്റെ കരയ്ക്കുമോർ യൂഹാനോന്റെ അടുക്കൽ എത്തി.

രംഗം—യോർദ്ദാൻ കരയിലേക്കു യേശുതമ്പുരാനോടുകൂടെ നമുക്കും പോകാം. ഇതാ വലിയ ജനക്കൂട്ടം. യോർദ്ദാനിൽ യൂഹാനോൻ നില്ക്കുന്നിടത്തേക്കു നീങ്ങിപ്പോകുന്നു. യൂഹാനോൻ

തന്നോടുകൂടെ വെള്ളത്തിൽ നില്ക്കുന്ന ആളുകളുടെ മേൽ വെള്ളംകോരി ഒഴിച്ചു അവരെ മാമോദീസാ മുക്കുന്നു. ഈ കാഴ്ച ആറുവക്കത്തു നെട്ടനിളെ നാനാതരത്തിലുള്ള ആളുകൾ പ്രസംഗം കേൾക്കുകയും മാമോദീസാ മുങ്ങാൻ കാത്തു നില്ക്കുകയും ചെയ്യുന്നു. ഈ കൂട്ടത്തിൽ പരിശന്മാരും സാദൂക്കായക്കാരും, പ്രമാണികളും പട്ടക്കാരും, ലേവ്യക്കാരും പട്ടാളക്കാരും, മറു സാധാരണ തൊഴിലാളികളും സ്ത്രീകളും പുരുഷന്മാരും കിഴവരുങ്ങളും വയസ്സന്മാരും പഠിത്തക്കാരും പഠിത്തം ഇല്ലാത്തവരും എന്നുവേണ്ട എല്ലാത്തരക്കാരും ഉണ്ട്. അവരെല്ലാം ഒരു പ്രത്യേക ഉണർവ്വോടെ ഇളകി നില്ക്കുന്നു. യേശുതമ്പുരാൻ യൂഹാനോന്റെ അടുക്കലേക്കു വന്നു ചെന്നു സംസാരിക്കുന്നു. യൂഹാനോൻ വളരെ ആദരവോടെ യേശുതമ്പുരാനെ കൈക്കൊള്ളുന്നു. താൻ വെള്ളത്തിലേക്കു ഇറങ്ങുവാൻ ഭാവിക്കുന്നു. എന്നാൽ മേൽ യൂഹാനോൻ തന്നെ വിലക്കുന്നു. എങ്കിലും ഒടുവിൽ രണ്ടുപേരുംകൂടെ വെള്ളത്തിൽ ഇറങ്ങി. യേശുതമ്പുരാൻ തല കുനിച്ചു കൊടുക്കുകയും യൂഹാനോൻ വെള്ളംകോരി ഒഴിക്കയും ചെയ്യുന്നു. യേശുതമ്പുരാനെ സൂക്ഷിച്ചുനോക്കുക.

൨൩. മഹാപരിശുദ്ധനും പരിശുദ്ധന്മാരെ ശുദ്ധീകരിക്കുന്നവനും സ്വർഗ്ഗരാജ്യത്തിന്റെ രാജാവും ആയ തമ്പുരാൻ എന്തു ചെയ്യുന്നു. മനുഷ്യരെ രക്ഷിപ്പാനായി താൻ പാപിയായ ഒരു മനുഷ്യന്റെ സ്വരൂപം എടുക്കുക മാത്രമല്ല ചെയ്തിരിക്കുന്നതു പിന്നെയോ പാപിയായി കാണപ്പെടുകയും കൂടെ ചെയ്യുന്നു. താൻ പാപിയല്ല. തനിക്കൊരിക്കലും പാപം ചെയ്യാൻ കഴികയുമില്ല. എങ്കിലും പാപിയായി എണ്ണപ്പെടുവാൻ മടിക്കുന്നില്ല. തന്റെ പരസ്യ ശുശ്രൂഷയുടെ ഈ പ്രാരംഭം എത്ര താഴ്മയോടെ ആണു കാണപ്പെടുന്നതു? തന്റെ താഴ്മയെ സൂക്ഷിക്കയും അത്ഭുതപ്പെടുകയും തന്നെ സ്ലാഘിക്കയും ചെയ്യാം. (ബി) യേശുതമ്പുരാന്റെ ഈ താഴ്മ നീ സ്ലാഘിച്ചതുകൊണ്ടു മാത്രമായില്ല. അതിനെ തീക്ഷ്ണതയോടെ അനുകരിക്കയും ചെയ്യണം. തന്നെപ്പോലെ ആകാൻ ശ്രമിക്കാതെ സ്ലാഘിച്ചാൽ അതിനു അർത്ഥമില്ല. വിലയുമില്ല. ഇതിനായി നമുക്കു ആഗ്രഹിക്കാം. നമ്മുടെ സകല പ്രവൃത്തികളും താഴ്മയാകുന്ന ഉറവയിൽനിന്നു വരുന്നതിനായി ഈ യേശുതമ്പുരാനോടു പ്രാർത്ഥിക്കാം. (സി) നമ്മുടെ ജീവിതവൃത്തിക്കടുത്ത സകല വേലകളിലും മനസ്സുകൂടാതെ, നമ്മുടെ പരോപകാരങ്ങളും, ദൈവസ്നേഹവും, ആത്മാഗ്രഹം കൊണ്ടോ, നിഗളം കൊണ്ടോ ദുഷിച്ചുപോകാതിരിപ്പാൻ നിശ്ചയിക്കാം.

“എന്നാൽ യൂഹാനോൻ തന്നെ വിലക്കി നിന്റെ അടുക്കൽവന്നു മാമ്മോദീസാമുഴുകപ്പെടുവാൻ എനിക്കു ആവശ്യം ഉണ്ടു്. എന്നിട്ടു നീ എന്റെ അടുക്കൽ വരുന്നതു എന്തുകൊണ്ടു” എന്നു ചോദിച്ചു. യൂഹാനോൻ യേശുതമ്പുരാനെ ഇതുവരെ കണ്ടിട്ടില്ല. ദിവ്യവെളിപാടു ഉണ്ടായതുകൊണ്ടു യേശുതമ്പുരാനെ കണ്ടമാത്രയിൽ യൂഹാനോൻ മനസ്സിലാക്കി. ഈ അറിവുനിമിത്തം യേശുതമ്പുരാന്റെ അടുക്കൽ യൂഹാനോനു് ആഴമായ ഭക്തിയും, ബഹുമാനവും താഴ്മയും ഉണ്ടായി.

ദൈവത്തെക്കുറിച്ചുള്ള അറിവു ഉണ്ടാകുമ്പോൾ ഇപ്രകാരം എല്ലാവർക്കും സംഭവിക്കും. അറിവിൽ വളർപ്പാൻ ശ്രമിക്കുക. എന്നാൽ ആഴമായ ആദരവോടുകൂടെ അവനെ നമസ്കരിക്കുവാനും അവന്റെ സ്നേഹത്തെയും എളിമയെയും ധ്യാനിക്കുവാനും അവന്റെ അതിരററ മഹിമയ്ക്കു മുമ്പാകെ വിനീതനായിരിപ്പാനും നാം തനിക്കു പ്രയാസം ഉണ്ടാകയില്ല.

൨. നമ്മുടെ വാഴ്ത്തപ്പെട്ട രക്ഷിതാവു പറഞ്ഞതിന്റെ അർത്ഥം എന്തു? ദൈവതിരുവിഷ്ടം നിവൃത്തിക്കുന്നതു്. എനിക്കും നിനക്കും ഒരു പോലെ യോഗ്യമാകുന്നു. നീ എന്നെ മാമോദീസാ മുക്കുവാൻ ഞാൻ സമ്മതിക്കേണ്ടതു എനിക്കു യുക്തം ആണു്. നീ എന്നെ അനുസരിച്ചു എന്നെ മാമോദീസാ മുക്കേണ്ടതു നിനക്കും യോഗ്യം. യേശുതമ്പുരാൻ ഇവിടെ നമ്മെ പഠിപ്പിക്കുന്നതു നമ്മുടെ സർവ്വനീതിയും, വിശുദ്ധിയിലും താഴ്മയിലും അനുസരണത്തിലും അടങ്ങിയിരിക്കുന്നു എന്നത്രെ. ദൈവത്തിന്റെയും മനുഷ്യന്റെയും മുമ്പാകെ താഴ്മയോടെ പ്രവർത്തിക്കണം. ദൈവത്തിനും തന്റെ പ്രതിപുരുഷന്മാർക്കും അനുസരണം ഉള്ളവരായിരിക്കണം. ഈ ഓരോ സുകൃതത്തിലും മൂന്നു പതനങ്ങൾ കാണുന്നു്. നമ്മേക്കാൾ പ്രായവും, സ്ഥിതിയും, അറിവും, പുണ്യഗുണവും, ഉള്ളവർക്കു കീഴ്വഴങ്ങുന്നതു ഒന്നാം പതനം ആണു. നമ്മുടെ സമത്തിലുള്ളവരുടെ അടുക്കൽ നാം പിന്നിൽ നിന്നുകൊള്ളുകയും അവരെ പ്രത്യേകമായി വിചാരിക്കയും യോഗ്യമായ എല്ലാ കാര്യത്തിലും അവർക്കു് അനുസരണമായി ഇരിക്കുകയും ചെയ്യുന്നതു് രണ്ടാംപതനം ആകുന്നു. നമ്മുടെ താഴെയുള്ളവരുടെ അടുക്കൽ സന്തോഷമായി വർത്തിക്കയും അവർ നമ്മുടെ യജമാനന്മാരും അധിപതിമാരും എന്നപോലെ ശ്രദ്ധയായി അവരോടു പെരുമാറുകയും ചെയ്യുന്നതു മൂന്നാംപതനം. യേശുതമ്പുരാൻ യോർദ്ദാനിൽ മാമോദീസായിങ്കൽ കാണിച്ചതായ താഴ്മയും അനുസരണവും ഈ മൂന്നാമത്തേതും എത്രയും ഉൽകൃഷ്ടവുമായതും ആയിരുന്നു.

അവനെ അനുകരിച്ചു ഈ രണ്ടു സുകൃതത്തിലും മേൽഗതിയും പൂൎണ്ണതയും ഉണ്ടാകുവാൻ നിരന്തരമായി ശ്രമിക്കുക.

൩. യേശുതമ്പുരാൻ മാമ്മൂദീസാ ഏറ്റശേഷം വെള്ളത്തിൽനിന്നു കരേറി അപ്പോൾ സ്വൎഗ്ഗം അവന്റെ മുകളിൽ തുറക്കപ്പെട്ടു.

യേശുതമ്പുരാന്റെ മാമ്മൂദീസായിങ്കൽ മൂന്നു അത്ഭുതങ്ങൾ ഉണ്ടായി. (൧) "സ്വൎഗ്ഗം തുറന്നു" സ്വൎഗ്ഗത്തിന്റെ വാതിൽ തുറന്ന താക്കോൽ എന്തെന്നു സൂക്ഷിക്കുക. അതു താഴ്മയാണു. എന്തുകൊണ്ടെന്നാൽ താഴ്മ ഉള്ളവനു കൃപ ലഭിക്കും; കൃപ സ്വൎഗ്ഗീയ മഹത്വത്തിന്റെ വിത്താണു. നിന്റെ ആഗ്രഹം സ്വൎഗ്ഗത്തിന്റെ നേരെ ആണോ പക്ഷെ ദൈവരാജ്യം ബലാല്ക്കാരം ചെയ്യപ്പെടുന്നു എന്നാത്രെ പറയുന്നതു. ദൈവരാജ്യത്തിന്റെ നേരെ പ്രയോഗിക്കുന്ന കയ്യേറ്റം രണ്ടാണു. അതിനു ഒന്നാമതായി നീ നിന്നെത്തന്നെ ഹീനനാക്കണം. രണ്ടാമതായി നിന്റെ ക്രിയകൾ എല്ലാം പ്രത്യേകിച്ചു നിന്റെ അത്യാഗ്രഹം അടക്കണം. (൨) ദൈവാത്മാവു പ്രാവിന്റെ രൂപത്തിൽ ഇറങ്ങിവരുന്നതു അവൻ കണ്ടു. തന്നെത്താൻ താഴ്ത്തുന്ന എല്ലാവനേയും വിശുദ്ധാത്മാവു ഇങ്ങനെ ആദരിക്കുന്നു. താഴ്മ ഉള്ളവന്റെ അടുക്കലേക്കു വിശുദ്ധാത്മാവു ഇറങ്ങിവരുന്നതു നിൎമ്മലവും കുറ്റം ഇല്ലാത്തതും ആയ പ്രാവിന്റെ രൂപത്തിലാണു. ഇതിന്റെ സാരം താഴ്മയാണു കുറ്റമില്ലായ്മയെ കാത്തു സൂക്ഷിക്കുന്നതു എന്നാത്രെ. ഇതുനിമിത്തം നീ താഴ്മയെ സ്നേഹിക്കേണ്ടയോ? അതിനെ പാലിക്കാനായി കരുതികൊള്ളേണ്ടയോ? (൩) "ഇവൻ എന്റെ പ്രിയപുത്രനാകുന്നു. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. എന്നു സ്വൎഗ്ഗത്തിൽനിന്നു ഒരു ശബ്ദവും ഉണ്ടായി" യേശുതമ്പുരാൻ പാപികളുടെ നിരയിൽ സ്ഥലം പിടിക്കയും അവരെപോലെ മാമോദിസാമുങ്ങാൻ സമ്മതിക്കയും ചെയ്തപ്പോൾ അവൻ ദൈവപുത്രനാണെന്നു പ്രസ്താവിക്കുന്നു. പുത്രൻ എത്രയും ആഗാധമായി താഴ്ത്തുമ്പോൾ അവനെ കാണുന്നതു തനിക്കു വളരെ പ്രസാദം ആണെന്നു പിതാവു സാക്ഷിക്കുന്നു. നിന്നോടും ദൈവം ഇങ്ങനെ പറഞ്ഞാൽ എത്ര ഭാഗ്യമായിരുന്നു. നീ എന്റെ പ്രിയ പുത്രനാകുന്നു എന്നു ദൈവം പറഞ്ഞാൽ നിനക്കു എത്ര ആനന്ദം ഉണ്ടാകും. ഇതിനു നിനക്കു സംഗതിയാകും നീ യേശു തമ്പുരാനോടു കൂടെ പരമാൎത്ഥമായി സ്വയം താഴ്ത്തണം "തന്നെത്താൻതാഴ്ത്തുന്നവനെല്ലാം ഉയൎത്തപ്പെടും" എന്നാത്രെ കല്പിച്ചിരിക്കുന്നതു.

"നമ്മുടെ നായകനായ യേശു തമ്പുരാന്റെ താഴ്മയിൽ പ

മാത്രമായി തന്നെ അനുഗമിക്കുന്നതു് ക്രിസ്തീയ ജ്ഞാനസർവ്വസ്വമാണു്." (ബോസിയസ്സ)

യേശുതമ്പുരാൻ വനത്തിലേക്കു പിൻവാങ്ങുന്നതും സാത്താൻ തന്നെ പരീക്ഷിക്കുന്നതും മത്താ: ർ. ൧—൧൧

പ്രാത്ഥന (വായനക്കുമുമ്പ്)

൩. ൧൪൦. യേശുതമ്പുരാൻ മാമോദീസാ ഏററശേഷം ഉടനെ വനത്തിലേക്കു യാത്രയായ്. കൂട്ടങ്ങളെ എല്ലാം തന്റെ പിന്നിലിട്ടു താൻ മരുഭൂമിയിലേക്കു പോകുന്നു. ഒടുവിൽ ആൾപാപ്പില്ലാത്ത വെറും തരിശുഭൂമിയിൽ ആയി. തനിക്കു ചുററും പുരാതനമായ പല ഗുഹകൾ ഇവിടെ ഉണ്ടു്. ഒന്നിന്റെ വാതുക്കൽ തുറന്ന സ്ഥലത്തു താൻ ചിലപ്പോൾ ഇരിക്കയും ചിലപ്പോൾ നില്ക്കുകയും ചെയ്യുന്നു. തന്റെ ചിന്തയെല്ലാം മേലായ കാര്യങ്ങളിൽ വച്ചു. ഇവൻ എന്റെ പ്രിയപുത്രൻ എന്നു പിതാവു ശബ്ദിച്ചതും, താൻ യോർദ്ദാനിൽ കണ്ടതായ ദർശനവും തന്റെ ചിന്തകളെ ഒന്നായി ബന്ധിച്ചിരുന്നു. എന്റെ ആത്മാവേ നമുക്കും ദൈവപുത്രനെ അനുഗമിക്കാം. തന്നോടുകൂടെ ഈ മരുഭൂമിയിൽ പാക്കാം.

യേശുതമ്പുരാനെ വിശുദ്ധാത്മാവു നടത്തി.

തന്നെ വനത്തിലേക്കു നടത്തിയതു ലോകത്തിന്റെ ആത്മാവല്ല, മായാമോഹം അല്ല. താൻ വനത്തിലേക്കു പോയതു ലോകത്തിൽ സകല സുഖവും അനുഭവിച്ചു വസിപ്പാൻ ഉള്ള മാർഗ്ഗങ്ങളെ കണ്ടുപിടിപ്പാനോ, തന്റെ പ്രവൃത്തികൾക്കെല്ലാം ഇതു സംബന്ധമായ നടപടി ക്രമം ഉണ്ടാക്കുവാനോ അല്ലാ, ഒരു വലിയ സിദ്ധനും അത്ഭുത ശക്തിയുള്ളവനും ആയി മനുഷ്യരുടെ ഇടയിൽ തിരിച്ചുവന്നു അവരാൽ പൂജിക്കപ്പെടുവാനോ അല്ല, താൻ വനത്തിലേക്കു പോയതു്. ലൌകികമായ അധികാരങ്ങൾ കണ്ടിട്ടു തനിക്കു അസൂയ ഉണ്ടായിട്ടു ലോകത്തിന്റെ മുഴുവൻ രാജാവാകാൻ വേണ്ട ഒരുക്കങ്ങൾ ചെയ്യാൻ തനിക്കു ഉദ്ദേശം ഇല്ലായിരുന്നു. തന്നെ നടത്തിയതു പരിശുദ്ധാത്മാവായിരുന്നു. പിതാവിന്റെ ആത്മാവു തന്നെയാണു് തന്നെ നടത്തിയതു്.

യേശുമശിഹാ, നീ വനത്തിലേക്കു പോയതു എത്ര പരിശുദ്ധമായ ഉദ്ദേശത്തോടുകൂടെ ആണു്. ഞങ്ങൾ സാധാരണ സകല പ്രവൃത്തികളും ചെയ്യുന്നതു ലൌകികമായ സുഖത്തിനോ ആദായത്തിനോ, വലിമയ്ക്കോ മാത്രമത്രെ ആണു്. നന്മയല്ലാത്ത കാര്യങ്ങളിൽപോലും ഞങ്ങൾ ലോകബുദ്ധിയാൽ ഭരിക്കപ്പെട്ടുപോകുന്നു. നീയോ എത്ര പരിശുദ്ധമായ കാര്യങ്ങളാൽ ആകർഷിക്കപ്പെട്ടിരുന്നു. ന

ശിച്ചുപോകുന്നു യാതൊന്നിനും നിന്റെമേൽ ആധിപത്യം ഇല്ല; അതെല്ലാം നിന്റെ അടുക്കൽ വിളക്കത്തു ചാടി നശിച്ചുപോകുന്ന ഈച്ചകളെപ്പോലെ ആയിരുന്നു. നിന്നെ ഞാൻ വന്ദിക്കുന്നു നീ എന്റെ മേൽ അധിപതിയായിരിക്കേണമെ.

൫. ദൈവമക്കളും ലോകത്തിന്റെ മക്കളും തമ്മിൽ ഉള്ള വ്യത്യാസം ഇതാണ്. ലോകത്തിന്റെ മക്കൾ അവരുടെ നടപടികളിൽ ജഡിക ആത്മാവിനും, ആത്മസ്നേഹത്തിനും, സ്വാതന്ത്ര്യത്തിനും വശംവദരായിട്ടാണു ജീവിക്കുന്നതു. ദൈവമക്കളോ നേരെ മറിച്ചാണ്. അവർ വിശുദ്ധാത്മാവു തങ്ങളെ നടത്തുവാൻ ഇഷ്ടപ്പെടുന്നതു എതിലേ ആണെന്നു നോക്കുന്നു. അവർ ചെയ്യുന്ന സകലത്തിനും അവൾക്ക് ഒരൊറ്റ ഉദ്ദേശമേ ഉള്ളൂ—ദൈവമഹത്വം. എന്റെ ആത്മാവേ, നിന്നെ ഏതു ആത്മാവാണു നടത്തേണ്ടതു? നിശ്ചയം ആയിട്ടും വിശുദ്ധാത്മാവു തന്നെയാണു. നീ യേശുമ്ശിഹായെ അനുഗമിപ്പാൻ അല്ലയോ തീർച്ചപ്പെട്ടിരിക്കുന്നതു. എന്നാൽ നിന്നെയും വിശുദ്ധാത്മാവിനു ഏല്പിച്ചുകൊടുക്കണം. അതാണ് യോഗ്യം. എന്റെ കർത്താവേ, ഞാൻ നിന്നെ അനുഗമിച്ചാണു പുറപ്പെട്ടിരിക്കുന്നതു. നിന്റെ ആത്മാവിനു ഇതാ ഞാൻ എന്നെ വിട്ടുകൊടുക്കുന്നു. യേശുവിന്റെ ആത്മാവെ, എന്നെ ഭരിക്കേണമേ. എന്റെ ഗമനത്തെയും ആഗമനത്തെയും നീ തന്നെ സൂക്ഷിച്ചുകൊള്ളുക.

ആത്മാവേ, ലോകബുദ്ധികളോടുകൂടെ എണ്ണപ്പെടുവാൻ നിനക്കു ആഗ്രഹം ഉണ്ടോ? ലോകത്തെ നോക്കുക. അതു നശിച്ചുപോകുന്നു. അതിനെ കെട്ടിപ്പിടിക്കുന്നവർ എല്ലാം അതിനോടുകൂടെ നാശത്തിലേക്കു പോകുന്നു.

മ്ശിഹാതമ്പുരാനേ, ലോകത്തോടുകൂടെ നാശത്തിലേക്കു എന്നെ വിടരുതെ ഞാൻ നിന്റെ നാമം വഹിച്ചിരിക്കുന്നു ലോകബുദ്ധികളോടുകൂടെ ഞാൻ എണ്ണപ്പെടുന്നതു നിനക്കു എത്ര അവമാനം ആകുന്നു. ഞാൻ ലോകത്തിൻ മക്കളോടുകൂടെ നടക്കയില്ല. ഞാൻ നിന്റെ മകനായി തന്നെ ഇരിക്കും.

(കുറെസമയം തന്നതു പ്രാർത്ഥനയ്ക്കായി ശ്രമിക്കുക) പാപികൾ, പ്പെടുന്നവർ, അവിശ്വാസികൾ, ഇടത്തൂട്ടുകാർ ശീശ്മക്കാർ, പ ക്ഷയിൽ വിഷമിക്കുന്നവർ വാങ്ങിപ്പോയവർ എന്നിവർക്കുവേണ്ടിയും, നിന്റെ മാതാപിതാക്കന്മാർ സഭാപിതാക്കന്മാർ, സഹോദരസഹോദരികൾ, ഭരണകർത്താക്കൾ, സ്നേഹിതന്മാർ എന്നിവർക്കുവേണ്ടിയും ക്രൂരന്മാരായ അജ്ഞാനികളുടെ ഇട

യിൽ വേലചെയ്യുന്ന ക്രിസ്തുഭക്തന്മാർ, എന്നിവർക്കുവേണ്ടിയും സൗകര്യംപോലെ പ്രാർത്ഥിക്കുക,

"യേശുപിതൃസുതനെ ഞങ്ങളെ കാത്തിടുക.
യേശുമറിയസുതാ ഞങ്ങളെത്തുണച്ചിടുക.
യേശുബലപ്പെടുത്തി യേശുസൂക്ഷിക്ക.
യേശുദോഷിയെ ഞങ്ങളിൽനിന്നകററണമേ
യേശു വിധിദിവസം കരുണതോന്നണമേ"

---

# കഷ്ടാനുഭവ ലുത്തിനിയാ.

തലവൻ: ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണയുണ്ടാകേണമേ.

പ്ര. വാ: ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണചെയ്യേണമെ.

ത: ഞങ്ങളുടെ കർത്താവേ! കൃപയുണ്ടായി ഞങ്ങളോടു കരുണചെയ്യേണമെ.

പ്ര. വാ: ഞങ്ങളുടെ കർത്താവേ! ഞങ്ങളുടെ ശുശ്രൂഷയും പ്രാർത്ഥനയും കൈക്കൊണ്ടു ഞങ്ങളോടു കരുണ ചെയ്യേണമേ

തലവൻ:—

സ്വർഗ്ഗസ്ഥ പിതാവായ ദൈവമേ!
ലോകരക്ഷിതാവായ ദൈവപുത്രാ!
വിശുദ്ധാത്മാവായ ദൈവമേ!
ഏകദൈവമായ വി: ത്രിത്വമേ!
നിത്യജ്ഞാനമായ യേശുമ്ശിഹാ!
മനുഷ്യരോടു സംസാരിക്കുന്ന യേശുമ്ശിഹാ!
യറുശലേമിലേക്കു പ്രവേശിച്ചു സൌമ്യനായ രാജാവേ!
ദൈവഭവനത്തെക്കുറിച്ചുള്ള ഭക്തി തീക്ഷ്ണതയിൽ ഉജ്ജ്വലനായി; വില്ക്കുന്നവരേയും കൊള്ളുന്നവരേയും —അവിടെനിന്നും അടിച്ചിറക്കിയ യേശുമശിഹാ!
മുപ്പതു വെള്ളിക്കാശിനു യൂദാവിനാൽ വിൽക്കപ്പെട്ട എന്ന

ഞങ്ങളോടു കരുണയുണ്ടാകേണമേ

യേശുമ്ശിഹാ!
ശിഷ്യന്മാരുടെ കാലുകളെകഴുകാൻ ദാസനായി സ്ഥിതി ചെയ്ത യേശുമ്ശിഹാ!
ശിഷ്യന്മാരോടുകൂടി പെസഹാ ആചരിച്ച യേശുമ്ശിഹാ!
ഞങ്ങൾക്കു തന്റെ തിരുശരീരത്തെ ഭക്ഷിപ്പാനും തിരുരക്തത്തെ കുടിപ്പാനും ആയിട്ടു അരുളിത്തന്ന യേശുമ്ശിഹാ!
നിലത്തു കവിണ്ണുവീണു പ്രാൎത്ഥിച്ച യേശുമ്ശിഹാ!
രക്തം വിയൎപ്പായി അന്നിന്നു് അതിവേദനപ്പെട്ട യേശുമ്ശിഹാ!.........
സ്വൎഗ്ഗദൂതൻവന്നു ആശ്വസിപ്പിച്ചു ശക്തി പ്രാപിച്ച യേശുമ്ശിഹാ!
ചുംബനത്താൽ സ്കറിയോത്താവിനാൽ ഒററികൊടുക്കപ്പെട്ട യേശുമ്ശിഹാ!
ദുഷ്ടസേവകന്മാർ ഭയംകൂടാതെ വരിഞ്ഞുകെട്ടിയ യേശുമ്ശിഹാ!
ശിഷ്യന്മാർ ഓടിപ്പോകയാൽ തനിച്ചു വിടപ്പെട്ട യേശുമ്ശിഹാ!
അന്നാസിന്റെയും കൈയ്യാപ്പായുടേയും അരികിലേക്കു പിടിച്ചുകെട്ടികൊണ്ടുപോകപ്പെട്ട യേശുമ്ശിഹാ!
കള്ളസാക്ഷികളാൽ വ്യഥാകുററം ചുമത്തപ്പെട്ട യേശുമ്ശിഹാ!
മരണത്തിനു യോഗ്യൻ എന്നു വിധിക്കപ്പെട്ട യേശുമ്ശിഹാ!
ദുഷ്ടന്മാർ കണ്ണുകെട്ടി പിടിച്ചു തള്ളുകയും തുപ്പുകയുംചെയ്ത യേശുമ്ശിഹാ!
തന്റെ ശരീരത്തെ അവർ അടിക്കാനും മുഖത്തെ രോമം പിടിച്ചുപറിച്ചു വേദനപ്പെടുത്താനും, ഏല്പിച്ചുകൊടുത്ത യേശുമ്ശിഹാ!
പത്രോസു മൂന്നുപ്രാവശ്യം തള്ളിപറഞ്ഞ യേശുമ്ശിഹാ!
ദുഷ്ടന്മാർ വരിഞ്ഞുകെട്ടി പീലാത്തോസിനെ ഏല്പിച്ചു വന്ന യേശുമ്ശിഹാ!
ഹെറോദേസു ആക്ഷേപിക്കയും നിന്ദിക്കയും ചെയ്ത യേശുമ്ശിഹാ!
ബറബാസിനെ കിട്ടുവാനായി യൂദന്മാരാൽ നിഷേധിക്കപ്പെട്ട യേശുമ്ശിഹാ!
ഞങ്ങളുടെ അതിക്രമങ്ങൾക്കുവേണ്ടി അടിക്കപ്പെടുകയും ആക്ഷേപിക്കപ്പെടുകയുംചെയ്ത യേശുമ്ശിഹാ!

പരിഹാസത്തിനായി ചുവന്നക്കമ്മീസു ഇടപ്പെട്ട യേശുമ്ശിഹാ!

മുള്ളുകൊണ്ടു മെടച്ചുകിരീടം തലയിൽവച്ച് അടിച്ചുറപ്പിക്കപ്പെട്ടപ്പോൾ അതിവേദന അനുഭവിച്ചു എന്ന യേശുമ്ശിഹാ!

കയ്യിൽ വേഴക്കോൽ പിടിപ്പിക്കപ്പെട്ടുകയും അതിനെ രാജാങ്കമായ ചെങ്കോലെന്ന് പ്രസ്താവിച്ച് അവമാനിക്കപ്പെട്ടുകയും ചെയ്ത യേശുമ്ശിഹാ!

നിന്ദ്യമായ മരണവിധിക്ക് ഏല്പിച്ചുകൊടുക്കപ്പെട്ട യേശുമ്ശിഹാ!

ശത്രുക്കളുടെ ഇഷ്ടത്തിന് തന്നെത്താൻ ഏല്പിച്ചുകൊടുത്ത യേശുമ്ശിഹാ!

കുരിശിന്റെ ഭാരംകൊണ്ടു ഞെരുങ്ങിയ യേശുമ്ശിഹാ!

കൊല്ലുവാൻ കൊണ്ടുപോകുന്ന ആടിനെപ്പോലെ അവർ നടത്തിക്കൊണ്ടുപോയ യേശുമ്ശിഹാ,

കൈപ്പുകലർന്ന കാടിവാങ്ങിക്കുടിച്ചവനായ യേശുമ്ശിഹാ!

അവർ വസ്ത്രം ഉരിഞ്ഞു എടുത്തതിനാൽ ബഹുജനനിന്ദയ്ക്കു പാത്രീഭവിച്ചു എന്ന യേശുമ്ശിഹാ!

നഗ്നനായി കുരിശിക്കപ്പെട്ട യേശുമ്ശിഹാ!

സ്നേഹത്താൽ സ്വന്തരക്തംകൊണ്ടു ഞങ്ങളെ പാപത്തിൽനിന്നു കഴുകിയെടുത്ത യേശുമ്ശിഹാ!

ഭാവി ഭാഗ്യത്തെ മുമ്പിൽ കണ്ടുംകൊണ്ടു കുരിശിന്റെ നിന്ദ വകവയ്ക്കാതെ അതിൽ മരിച്ച യേശുമ്ശിഹാ!

സുഗന്ധവാസനയെന്നോണം പിതാവായ ദൈവത്തിനു തന്നെ തന്നെ പൂജയായിട്ടും ബലിയായിട്ടും അണച്ചവനായ യേശുമ്ശിഹാ!

അതിക്രമക്കാരോടു കൂടെ എണ്ണപ്പെട്ട യേശുമ്ശിഹാ!

രണ്ടു കള്ളന്മാരുടെ ഇടയ്ക്കു കുരിശിൽ തൂങ്ങിയവനായ യേശുമ്ശിഹാ!

തന്റെ കുരിശിന്മേൽ പീലാത്തോസു രാജകീയവാറോല പ്രത്യേകമായി തൂക്കിയിട്ടു എന്ന യേശുമ്ശിഹാ!

തന്റെ ശത്രുക്കൾക്കുവേണ്ടി പിതാവിനോടു പ്രാർത്ഥിച്ച യേശുമ്ശിഹാ!

മനുഷ്യരുടെ നിന്ദാവസ്തുവായിത്തീർന്ന യേശുമ്ശിഹാ!

വഴിപോക്കർ തല കുലുക്കി പരിഹസിക്കയും ചെയ്ത യേശുമ്ശിഹാ

ശിഹാ!
യൂദന്മാർ ആക്ഷേപിച്ച യേശുമ്ശിഹാ!
കുരിശിന്മേൽവച്ചു പട്ടാളക്കാർനിന്ദിച്ചവനായയേശുമ്ശിഹാ!
കള്ളൻ ആക്ഷേപിച്ച യേശുമ്ശിഹാ!
അനുതപിച്ച തസ്കരനു പറുദീസായെ വാഗ്ദാനം ചെയ്ത യേശുമ്ശിഹാ!
തന്റെ മാതാവിനു യോഹന്നാനെ മകനായിഏല്പിച്ചുകൊടുത്ത യേശുമ്ശിഹാ!
"എന്റെ ദൈവമെ! എന്റെ ദൈവമെ!! എന്നെ കൈവിട്ടു" എന്നു് എന്നു അട്ടഹാസിച്ചയേശുമ്ശിഹാ!
ദാഹിച്ചപ്പോൾ ചൊറുക്കാനൽകപ്പെട്ട യേശുമ്ശിഹാ!
തന്നെക്കുറിച്ചു എഴുതപ്പെട്ടതു എല്ലാം കുരിശിന്മേൽ "നിവൃത്തിയായി!" എന്നുപറഞ്ഞ യേശുമ്ശിഹാ!
മരണസമയത്തു തന്റെ ആത്മാവിനെ പിതാവിനു ഭരമേല്പിച്ച യേശുമ്ശിഹാ!
കുരിശു മരണത്തോളം പിതാവിനു അനുസരണമുള്ളവനായി നിലനിന്ന യേശുമ്ശിഹാ!
കുന്തംകൊണ്ടു കുത്തപ്പെട്ട യേശുമ്ശിഹാ!
രക്തവും വെള്ളവും തന്റെ വിലാവിൽ നിന്നു ഒഴുക്കിയവനായ യേശുമ്ശിഹാ!
കുരിശുമരത്തിൽ വച്ചു ഞങ്ങളുടെ പാപങ്ങളെ സ്വന്ത ശരീരത്തിൽ വഹിച്ച യേശുമ്ശിഹാ!
നാടിയേററു ഞങ്ങളുടെ രോഗത്തിനു ശമനം വരുത്തിയ യേശുമ്ശിഹാ!
ഞങ്ങൾക്കുവേണ്ടി പാപപരിഹാരബലിയായി തീൎന്ന യേശുമ്ശിഹാ!
കുരിശിൽ നിന്നു മൃതനായി ഇറക്കികൊണ്ടുവരപ്പെട്ട യേശുമ്ശിഹാ!
വെള്ളത്തുണിയിൽ പൊതിഞ്ഞുകെട്ടപ്പെട്ടയേശുമ്ശിഹാ!
പുതിയ ശവക്കല്ലറയിൽ വയ്ക്കപ്പെട്ട യേശുമ്ശിഹാ!
മരണശേഷം പാതാളത്തിലേക്കു ഇറങ്ങി ചെന്ന യേശുമ്ശിഹാ!
ഞങ്ങളുടെ പാപം നിമിത്തം മരിക്കയും ഞങ്ങളുടെ നീതികരണത്തിനായിഉയിൎത്തെഴുനേല്ക്കയും ചെയ്തയേശുമ്ശിഹാ!
സ്വൎഗ്ഗത്തിലേക്കു എടുത്തുകൊള്ളപ്പെട്ട യേശുമ്ശിഹാ!
പിതാവു തന്നോടുകൂടെ തന്റെ വലത്തു ഭാഗത്തു ഇരുത്തി

യ യേശുമ്ശിഹാ
മഹത്വവും, ബഹുമാനവും കിരീടമായി ധരിപ്പിക്കപ്പെട്ട യേശുമ്ശിഹാ!
രാജാധിരാജാവും, കർത്താധികർത്താവും ആയ യേശുമ്ശിഹാ!
പിതാവിന്റെ ഭവനത്തിൽ ഞങ്ങൾക്കു വാസസ്ഥലങ്ങൾ ഒരുക്കിയിരിക്കുന്ന യേശുമ്ശിഹാ!
പിതാവിന്റെ അടുക്കൽ ഞങ്ങളുടെ മദ്ധ്യസ്ഥനായ യേശുമ്ശിഹാ!
ആശ്വാസപ്രദനായ വിശുദ്ധാത്മാവിനെ ശിഷ്യന്മാരുടെമേൽ പകർന്നു കൊടുത്ത യേശുമ്ശിഹാ!
ജീവനോടുള്ളവരേയും മരിച്ചവരേയും ന്യായം വിധിക്കുവാനിരിക്കുന്ന യേശുമ്ശിഹാ!
ദുഷ്ടന്മാരെ നിത്യാഗ്നിയിലേക്കു അടിച്ചിറക്കുവാനിരിക്കുന്ന യേശുമ്ശിഹാ!
തെരിഞ്ഞെടുക്കപ്പെട്ടവർക്കു രാജ്യത്തെ അവകാശമായി കൊടുക്കുന്ന യേശുമ്ശിഹാ!

ഞങ്ങളെ അനുഗ്രഹിക്കണമെ

സകലദോഷത്തിൽ നിന്നും!
ഒരുക്കത്തിനു അനുവദിക്കാത്ത പെട്ടെന്നുള്ള മരണത്തിൽ നിന്നു,
പിശാചിന്റെ കണിയിൽ നിന്നു,
കോപം, പക, ഈർഷ്യ എന്നിവയിൽനിന്നു,
നിത്യമരണത്തിൽ നിന്നു,
നിന്റെ വി: മനുഷ്യാവതാരത്താൽ!
നിന്റെ ആഗമനത്താലും, ജനനത്താലും,
നിന്റെ പരിച്ഛേദനയാലും, പേരിടീലിനാലും
നിന്റെ മാമ്മോദീസാ,നോമ്പു,അദ്ധ്വാനം, ഉറക്കമൊഴിച്ചിൽ എന്നിവയാലും
നിന്റെ അതിവേദനയാലും രക്തവിയപ്പാലും,
നിന്നെ പിടിച്ചു തള്ളിയതും അടിച്ചതും മുൾക്കിരീടം വച്ചതും ഓർത്തു,
നിന്റെ കുരിശാരോഹണവും കഷ്ടപ്പാടും ദാഹവും കണ്ണുനീരും ഓർത്തു,
നിന്റെ നഗ്നതയും, അഞ്ചുവിശുദ്ധ മുറിവുകളും ഓർത്തു,
നിന്റെ മരണവും, കബറടക്കവും, ഉയിർപ്പും ഓർത്തു,
നിന്റെ അത്ഭുതകരമായ സ്വർഗ്ഗാരോഹണവും, നീ ആശ്വാസപ്രദനെ അയച്ചതും ഓർത്തു,

കർത്താവെ! ഞങ്ങളെ രക്ഷിക്കണമെ!

മരണനാഴികയിലും വിധിദിവസത്തിലും
പാപത്തിന മരിച്ചു നീതിക്ക ജീവിപ്പാൻ ഞങ്ങൾക്ക സഹായിക്കേണമെ.
ഞങ്ങളുടെ കത്താവിന്റെ കുരിശിലല്ലാതെ ഞങ്ങൾ മറെറാന്നിലും പ്രശംസിപ്പാൻ ഇടവരാതിരിക്കുന്നതിന് സംഗതിയാക്കേണമെ.
നിന്നെസംബന്ധിച്ചുള്ള സ്നേഹംനിമിത്തം ലോകം ഞങ്ങൾക്കും, ഞങ്ങൾ ലോകത്തിനും, കുരിശിക്കപ്പെട്ടവരായിരിപ്പാൻ സംഗതിയാക്കേണമെ.
ഞങ്ങളുടെ കത്താവിന്റെ മരണം സദാ ഞങ്ങൾ ഞങ്ങളുടെ ശരീരത്തിൽ വഹിച്ചുകൊണ്ടു നടപ്പാൻ സഹായിക്കേണമേ.
ജഡത്തെ അതിന്റെ ചായവുകളോടും മോഹങ്ങളോടുംകൂടെ കുരിശിപ്പാൻ ഞങ്ങളെ സഹായിക്കേണമേ.
ജഡത്തിൽ നീ ഞങ്ങൾക്കവേണ്ടി കഷ്ടമനുഭവിച്ചപ്രകാരം ഞങ്ങളും അതേ ബുദ്ധിയാൽ ആയുധം ധരിച്ചവരായിരിപ്പാൻ സംഗതിയാക്കേണമെ.
ഞങ്ങൾ ദിവസേന ഞങ്ങളുടെ കുരിശു വഹിച്ചുംകൊണ്ടു നിന്നെ പിന്തുടരുവാൻ സഹായിക്കേണമേ.
ഞങ്ങൾക്ക ലാഭമായിരിക്കുന്നതു നിനക്ക നഷ്ടം ആണെന്നു എണ്ണുവാൻ ഞങ്ങളെ പഠിപ്പിക്കേണമേ.
എല്ലാററിലും പ്രധാനമായി, കുരിശിച്ച യേശുമ്ശിഹായെ അറിവാൻ പ്രയത്നിക്കുന്നതിന സഹായിക്കേണമേ.
നിന്റെ രക്തം വ്യത്ഥവേലകളിൽ നിന്നു ഞങ്ങളെ വിമോചിച്ച് ജീവനുള്ള ദൈവത്തിനു ഞങ്ങൾ ഊഴിയ വേല ചെയ്യുന്നതിന സംഗതിയാക്കേണമേ.
വിലിയ വിലകൊടുത്തു വാങ്ങിയവരായ ഞങ്ങൾ ശരീരത്തിൽ നിന്നെ മഹത്വപ്പെടുത്തുവാൻ സഹായിക്കേണമേ.
നന്നോടുകൂടെ പാപത്തിന മരിച്ചു കുഴിച്ചു ടപ്പെട്ടവരായ ഞങ്ങൾ മേലാൽ നിന്നോടുകൂടെ പുതുക്കത്തിൽ നടപ്പാൻ സഹായിക്കേണമേ.
വ്യത്ഥവേലകളിൽ നിന്നു മോചിക്കപ്പെട്ടവരായ ഞങ്ങൾ മേലാൽ ദൈവപുത്രനായ നിന്നെ വീണ്ടും കുരിശിക്കുവാനും പരസ്യമായി നിന്ദിപ്പാനും ഇടയാക്കാതെ കാത്തു സൂക്ഷിക്കേണമേ.
നീ കാണിച്ചിരുന്ന ദൃഷ്ടാന്തം എപ്പോഴും ഞങ്ങൾ നോക്കികണ്ടുകൊണ്ടു നിന്നെ അനുഗമിപ്പാൻ സഹായിക്കേണമേ:

കത്താവെ ഞങ്ങളെ രക്ഷിക്കേണമെ

ന്നിൻെറ കഷ്ടാനുഭവത്തിനു ഞങ്ങാം പങ്കുകാരായിരിക്കയാൽ നിൻെറ ആശ്വാസത്തിനും ഞങ്ങാം പങ്കുകാരായിരിപ്പാൻ സംഗതിയാക്കണമെ.

തലവൻ. ഞങ്ങളുടെ കർത്താവേ നിനക്കുസ്തുതി.

പ്ര. വാ. ഞങ്ങളുടെ കർത്താവേ, നിനക്കുസ്തുതി.

ത. എന്നേക്കും ഞങ്ങാംക്കുള്ള ശരണവുമേ നിനക്കുസ്തുതി.

പ്ര. വാ. ബാറെക്മോർ.

പ്രാർത്ഥന

ലോകത്തെ രക്ഷിപ്പാൻ മനുഷ്യനായി ജനിച്ച ദൈവമെ! പരിഛേദന എല്ലാനും ദേഹം കൊണ്ടു അദ്ധ്വാനിപ്പാനും വിശപ്പും ദാഹവും ക്ഷീണവും സഹിപ്പാനും നീ തിരുമനസ്സായി നീ നോമ്പുനോല്ക്കുകയും പരീക്ഷിക്കപ്പെട്ടുകയും മനുഷ്യരെ പഠിപ്പിക്കയും അത്ഭുതം പ്രവൃത്തിക്കയും യൂദന്മാരാൽ ഉപേക്ഷിക്കപ്പെട്ടുകയും യഹൂദസ്കറിയോത്താവിനാൽ ചുംബനമാർഗ്ഗമായി ഒററിക്കൊടുക്കപ്പെട്ടു നിൻെറ സ്നേഹിതന്മാരെല്ലാം നിന്നെ തനിയെ വിട്ടേച്ചുപോകയും ചെയ്തു. നിന്നെ പിടിച്ചുകെട്ടുവാനും ഫിലയ്ക്കുള്ള കുഞ്ഞാടിനെയെന്നപോലെ നിന്നെ കൂട്ടിക്കൊണ്ടു പോകാനും കാര്യമില്ലാതെ നിന്നെ കുററം പറയാനും, വടികൊണ്ടു അടിക്കുവാനും, കണ്ണുകെട്ടി മുൾക്കിരീടം നിൻെറ വാത്സല്യശിരസ്സിന്മേൽ വയ്ക്കുവാനും, പരിഹസിച്ചു നിൻെറ ഓമനമുഖത്തു തുപ്പുവാനും, അന്യായക്കാരോടുകൂടെ കുരിശിൽ തറയ്ക്കുവാനും തന്മൂലം അതിവേദനയോടെ നീ മരിപ്പാനും, അതിൻെറശേഷം കുന്തംകൊണ്ടു നിന്നെ കുത്തുവാനും കബറിൽ അടയ്ക്കുന്നതിനും നി സമ്മതിച്ചുകൊടുത്തു.

കർത്താവേ, ഈ സർവ്വദുഃഖങ്ങളും, നിൻെറ വി: കുരിശാരോഹണവും, മരണവും ഓർത്തു, നിത്യകഷ്ടത്തിൽ നിന്നും ഞങ്ങളെ വിടുവിച്ചു ആനന്ദങ്ങളുടെ പറുദീസായിലേക്കു ഞങ്ങളെക്കൂടി കൊണ്ടുപോകേണമെ. ആമ്മീൻ

"ആകാശത്തിലുള്ള ബാവാ"

"കൃപനിറഞ്ഞ മറിയമേ"

# ബഥനി പ്രസിദ്ധീകരണങ്ങൾ

## ൧. മാസിക

ദൈവഭക്തിയിൽ ജീവിക്കുന്നതിനു സഹായിക്കുന്ന പ്രാർത്ഥനകൾ, പ്രസംഗങ്ങൾ, ഉപന്യാസങ്ങൾ ക്രിസ്തുസഭാവാർത്തകൾ, സുവിശേഷപ്രചരണ വിവരണങ്ങൾ മുതലായവ അടങ്ങിയിരിക്കുന്നതും ബഥന്യാശ്രമത്തിൽ നിന്നു് നടത്തുന്നതുമായ ബഥനിമാസിക നിങ്ങളുടെ വീട്ടിൽ വരുത്തേണ്ടതല്ലേ? ഒരാണ്ടത്തേക്കു വിലരൂപാ ഒന്നു മാത്രം.

---

## ൨ വേദാദ്ധ്യയനം

പുതിയ നിയമപുസ്തകങ്ങൾ ഓരോന്നിന്റെയും വ്യാഖ്യാനം പ്രസിദ്ധപ്പെടുത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. ൧൨ മാസങ്ങളായി മാസികപോലെ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്താനാണു് നിശ്ചയിച്ചിരുന്നതു്. ഈ ഗ്രന്ഥം മാസികാരൂപത്തിൽ പ്രസിദ്ധീകരിക്കാതെ ഒന്നായി പ്രസിദ്ധീകരിക്കണമെന്നു പല സഹൃദയന്മാരും നിർബന്ധമായി ആവശ്യപ്പെട്ടിരിക്കുന്നതിനാൽ ഒന്നാം വാല്യത്തിലെ ൧൨ ലക്കങ്ങളും ഒന്നായി ഉടൻ പ്രസിദ്ധപ്പെടുത്തുന്നതാണു്. ഒന്നാം വാല്യം വി. മത്തായിയുടെ ഏവൻഗേലിയുടെ സുറിയാനിയിൽ നിന്നുള്ള പരിഭാഷയും പൂർവ്വികപിതാക്കന്മാരും നൂതനവ്യാഖ്യാതാക്കളും എഴുതിട്ടുള്ള ഭക്തിസംവർദ്ധകങ്ങളായ വ്യാഖ്യാനഗ്രന്ഥങ്ങൾ പരിശോധിച്ചു് എഴുതിട്ടുള്ള വ്യാഖ്യാനവുമാകുന്നു. പുതിയനിയമത്തിലുള്ള ഓരോ പുസ്തകങ്ങളും വ്യാഖ്യാനസഹിതം ഈ വിധത്തിൽ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു. ഓരോ വ്യാഖ്യാനപുസ്തകത്തിനും വില രൂപാ ഒന്നുവീതം.

### നാലു ഏവൻഗേലിയോൻ.

നിതാന്തവന്ദ്യദിവ്യശ്രീ മാർ പീലക്സിനോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയിട്ടുള്ളതും, ഓരോ വിശേഷദിവസങ്ങളിലേക്കും ഉള്ള വായനകൾ വേർതിരിച്ചു കാണിച്ചിട്ടുള്ളതും ആയ പുസ്തകം നാലു, സുവിശേഷങ്ങളും ഒന്നായി ഉടൻ പ്രസിദ്ധീകരിക്കുന്നതാണു്.

---

## ൩. ബഥനി ഗ്രന്ഥാവലി

സാധാരണയായി രണ്ടുചക്രം വിലയ്ക്കു വിൽക്കുന്നതായ പതിനാറുപുസ്തകങ്ങളോ—പുസ്തകങ്ങൾ വലുതായിരിക്കുന്ന പക്ഷം—

ഇത്രത്തോളം വിലയ്ക്കു വില്ക്കുന്ന പുസ്തകങ്ങളോ ബഥനിമാസി കാവരിക്കാൎക്ക് ഒരു രൂപാ വിലയ്ക്കു കൊടുക്കുന്നതിനു നിശ്ചയി ച്ചിരിക്കുന്നു.

അടുത്ത പന്ത്രണ്ടു മാസത്തിനകം ഭക്തിസംവൎദ്ധകങ്ങളായ പതിനാറു ലഘുപുസ്തകങ്ങൾ ആശ്രമത്തിൽ നിന്നും പ്രസിദ്ധംചെ യ്യുന്നതാണ്. ചില പുസ്തകങ്ങൾ എഴുതി തയാറായിരിക്കുന്നു. ഒരു രൂപാമുൻകൂറു അടയ്ക്കുന്നവൎക്ക് മുപ്പത്തിരണ്ടു ചക്രം വിലയ്ക്കുള്ള പുസ്തകങ്ങൾ മാസം തോറും ഒന്നോ അധികമോ ലഘുപുസ്തകങ്ങ ളായി ഇരുയാണ്ടിൽ [ഫ്രീ] അയച്ചു കൊടുക്കുന്നതാണ് നിങ്ങ ൾക്കു വേണമെന്നുള്ള പക്ഷം വിവരം ഇവിടെ അറിയിക്കുക.

മശിഹാനുകരണം

പ്രസിദ്ധ ക്രിസ്തു ഭക്തനായ തോമസു ഏ കെമ്പീസ് എഴു തിയിട്ടുള്ള മഹൽഗ്രന്ഥം ഇതാ ആത്മീയ ജീവൻെറ വളൎച്ചക്കു ത ക്കവണ്ണം പുതിയ രീതിയിൽ അധ്യായങ്ങൾ ക്രമീകരിച്ചു പ്രസിദ്ധം ചെയ്യുന്നു. ഓരോ അധ്യായത്തിൻേറയും ചുവടേ ജീവിതം പുണ്യ ത്തിലും വിശുദ്ധിയിലും നിലനിൎത്തുവാൻ സഹായിക്കുന്ന പ്രായോ ഗിക വിമൎശനങ്ങളും അതിൻെറ പിന്നാലെ രഹസ്യപ്രാൎത്ഥ നായും ചേൎത്തിട്ടുണ്ട്. ഒരുമാസത്തേക്കു ദിവസം തോറും വായിപ്പാ നുള്ള ഒന്നാം പക്കം ഉടനെപുറത്തിറങ്ങുന്നതാണ്.

കഷ്ടാനുഭവധ്യാനമാല

പരിഷ്കരിച്ച രണ്ടാം പതിപ്പ്: അമ്പതു നോമ്പിലും കഷ്ടാനു ഭവ ആഴ്ചയിലും വായിച്ചു ധ്യാനിപ്പാനും പ്രാൎത്ഥിപ്പാനും സഹാ യിക്കുന്ന ഈ പുസ്തകം ദൈവമക്കൾക്കു ഏററം ഉപയോഗമുള്ളതാ ണ്. നമ്മുടെ കൎത്താവിൻെറ കഷ്ടാനുഭവം സംബന്ധിച്ചു നടന്നിട്ടു ള്ള ഓരോ സംഭവങ്ങളേയും ധ്യാനിക്കുന്നതിനു സഹായിക്കുന്നതി നു പുറമെ രഹസ്യപ്രാൎത്ഥനകളും ഇതിൽ ചേൎത്തിട്ടുണ്ട്.

നമസ്കാരപുസ്തകം

ബഥനിവകയായി ഒന്നാംതരം മേനിക്കടലാസിലും പോക്ക റിൽ സൂക്ഷിക്കത്തക്ക വലിപ്പത്തിലും തയാറാക്കി വരുന്നു. വലി യനോമ്പിലെ നമസ്കാരം, കുൎബാനക്രമം, സാധാരണ നമസ്കാ രം, ഇവ പ്രത്യേകം പ്രത്യേകവും അച്ചടിക്കുന്നു. വില എത്രയും മിത മായിരിക്കും. ആവശ്യക്കാർ ഉടൻ അപേക്ഷിക്കണം.

രഹസ്യപ്രാൎത്ഥന, കുന്തോമുതലായ പുസ്തകങ്ങളുംതയ്യാറുണ്ടു.

അപേക്ഷിക്കേണ്ടും മേൽവിലാസം — മാനേജർ

ബഥനിമാസിക

തിരുവല്ലാ.